# ശ്രീ
# നാരദഭക്തിസൂത്രം



(സവ്യാഖ്യാനം)




വ്യാഖ്യാതാ:

നിരഞ്ജനാനന്ദസ്വാമി

# ശ്രീനാരദഭക്തിസൂത്രം



സവ്യാഖ്യാനം

വ്യാഖ്യാതാ

നിരഞ്ജനാനന്ദസ്വാമികൾ

ശ്രീരാമകൃഷ്ണ ശാരദാശ്രമം,

കണ്ടിയൂർ : മാവേലിക്കര



1968

ഒന്നാംപതിപ്പ് 1000 പ്രതികൾ



സെനിത്തു് പ്രിന്റേഴ്സ്, മാവേലിക്കര

വില: രൂ. 1—25



വദന്തിതത്തത്വവിദസ്തത്വം യജ്ജ്ഞാനമദ്വയം,
ബ്രഹ്മേതിപരമാത്മേതി ഭഗവാനിതിശബ്ദ്യതേ

ശ്രീമഹാഭാഗവതം | 2-11

തച്ഛ്രദ്ദധാനാമുനയോ ജ്ഞാനവൈരാഗ്യയുക്തയാ
പശ്യന്ത്യാത്മനിചാത്മാനം ഭക്ത്യാശ്രുതഗൃഹീതയാ

ശ്രീമഹാഭാഗവതം | 2-12

"സർവ്വുംനാരായണബ്രഹ്മമൊന്നാകയാലെ
കേവലം സേവിച്ചീടും താനും ആയതുതന്നെ"

മാംചയോവ്യഭിചാരേണഭക്തിയോഗേനസേവതേ
സഗുണാൻസമതീത്യൈതാൻബ്രഹ്മഭൂയായ കല്പതേ
ബ്രഹ്മണോഹിപ്രതിഷ്ഠാഹമമൃതസ്യാവ്യയസ്യച
ശാശ്വതസ്യചധർമ്മസ്യ സുഖസ്യൈകാന്തികസ്യച

ഗീത XIV 26, 27

# ആമുഖം

ശ്രീ നാരദ ഭക്തിസൂത്രത്തിന്, ഉദ്ദേശം എൺപതു കൊല്ലങ്ങൾക്കു മുൻപ് കാശിയിൽ ജീവിച്ചിരുന്ന ശ്രീകൃഷ്ണാനന്ദ സ്വാമികൾ ഒരു പ്രശസ്ത വ്യാഖ്യാനം രചിച്ചിരുന്നു. അതിന്റെ മലയാള പരിഭാഷ വളരെ കൊല്ലങ്ങൾക്കു മുമ്പ് പ്രബുദ്ധകേരളം മാസികയിൽ ഖണ്ഡശഃ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ആ പരിഭാഷയെ ഈ ഗ്രന്ഥത്തിൽ പലയിടത്തും പകർത്തിയിട്ടുമുണ്ട്. എന്നാൽ, കൂടുതലായി ഇവിടെ ശ്രീ രാമകൃഷ്ണദേവന്റെ തിരുവായ്മൊഴികളും, ശ്രീഭാഗവതം കിളിപ്പാട്ടിലെ വത്സസ്തേയത്തിലുള്ള ബ്രഹ്മസ്തുതിയും, പ്രഹ്ലാദസ്തുതിയും, ശ്രീരാമാനുജനെഴുത്തച്ഛന്റെ ശ്രീമഹാഭാരതത്തിലെ ഭഗവൽസ്തുതികളും മുഖ്യമായി അവലംബിച്ചിട്ടുണ്ട്.

ശ്രീമത് ശങ്കരാചാര്യ സ്വാമികളുടെ കാലശേഷവും ഹിന്ദുമത തത്ത്വ സംഹിത പല സിദ്ധപുരുഷന്മാരുടേയും വിവിധമായ അനുഭൂതിസമുച്ചയത്തിൽക്കൂടി വികാസം പ്രാപിച്ചുകൊണ്ടിരുന്നു.

അദ്ധ്യാത്മ ജ്യോതിസ്സുകളായ ശ്രീരാമാനുജാചാര്യ സ്വാമികൾ, ശ്രീകൃഷ്ണചൈതന്യദേവൻ, വൈഷ്ണവാൾവാറന്മാർ, ജ്ഞാനദേവൻ, ശ്രീരാമകൃഷ്ണ പരമഹംസദേവൻ, ശ്രീ വിവേകാനന്ദസ്വാമികൾ, ശ്രീ അരവിന്ദയോഗി മുതലായവരുടെ ആത്മാനുഭൂതികൾ നമുക്ക് പലപ്രകാരത്തിൽ വെളിച്ചം നല്കിയിട്ടുണ്ട്. ഈ വസ്തുതകൂടി കണക്കിലെടുത്ത് ഒരു വ്യാഖ്യാനം നാരദ ഭക്തിസൂത്രത്തിനുണ്ടായാൽ കൊള്ളാമെന്ന് ഡൽഹിയിൽവച്ച് ഭഗവൽ പാദങ്ങളിൽ ലയിച്ച എന്റെ ഗുരുഭായി ശ്രീ രാജസാനന്ദ സ്വാമികൾ താല്പര്യപ്പെട്ടതനുസരിച്ച് അഞ്ചു കൊല്ലം മുൻപ് എഴുതി തീർത്തതാണ് ഇത്. അച്ചടി താമസിച്ചുപോയി.

സജ്ജനങ്ങളുടെ അനുഗ്രഹങ്ങൾക്കായി പ്രാർത്ഥിച്ചുകൊണ്ട്, ഈ ലഘുകൃതി സജ്ജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

ശ്രീരാമകൃഷ്ണ ശാരദാശ്രമം
കണ്ടിയൂർ.

നിരഞ്ജനാനന്ദസ്വാമി



# ശ്രീ നാരദഭക്തിസൂത്രം

## പ്രഥമ അനുവാകം

സൂത്രം 1 **ഓം അഥാതോ ഭക്തിം വ്യാഖ്യാസ്യാമ:**

അർത്ഥം:- ഇപ്പോൾ ഭക്തിതത്വത്തെപ്പററി നാം വ്യാഖ്യാനിക്കുവാൻ ആരംഭിക്കുന്നു.

വ്യാഖ്യാനം:- 'അഥ' ശബ്ദം മംഗളാർത്ഥമായി പ്രയോഗിച്ചിരിക്കുന്നു. 'അത:' ശബ്ദംകൊണ്ടു് മുൻപ്രസ്താവിച്ചിട്ടുള്ളതിനെ തുടൎന്നു് ഭക്തിതത്വത്തെ വിസ്തരിച്ചു പറയുവാൻപോകുന്നു എന്നുസൂചിപ്പിക്കുന്നു.

സൂത്രം 2 **ഓം സാ കസ്മൈ പരമപ്രേമരൂപാ–**

**അർത്ഥം,** അതു് (ഭക്തി) ഈശ്വരനോടുള്ള ഏകാന്ത പ്രേമരൂപമാകുന്നു; പരിപൂർണ്ണാനന്ദത്തിലേക്കുള്ള ജീവൻെറ അത്യുൽകൃഷ്ടവികാരപ്രവാഹമാകുന്നു.

വ്യാഖ്യാനം: 'കസ്മൈ' എന്ന പദം ഈശ്വരാർത്ഥമാണ്. ഈശ്വരൻ എല്ലായ്പോഴും പ്രശ്നാർഹനാണ്. ഇന്നതു്, ഇന്നവണ്ണം, എന്നു് ആൎക്കും തീൎത്തുപറവാൻ ഒരിക്കലും കഴിഞ്ഞിട്ടില്ലാത്ത ഏക വസ്തുവാണ്.

"ഏകോനൈക സൎവ്വ: ക: കിം"

(വിഷ്ണുസഹസ്രനാമം)

വേദവും ഈശ്വരവിഷയത്തിൽ "നേതി, നേതി" എന്നു തന്നെ പറഞ്ഞിരിക്കുന്നു.

“യോദേവാനാമധിപോയസ്മിൻ ലോകാ അധിശ്രിതാ:
യഈശേഅസ്യദ്വിപദശ്ചതുഷ്പദഃ ‘കസ്മൈ’ ദേവായഹവിഷാ വിധേമ.

(ശ്വേതാശ്വതരം—4-13)

“നിശ്ചയിച്ചാർക്കുമറിഞ്ഞുകൂടാതവൻ”

“നിർണ്ണയം തിരഞ്ഞോളം കണ്ടുകൂടാതദേവ
നെന്നുടെയുള്ളിലിരുന്നീടിന പരൻ പുമാൻ
രണ്ടല്ലാതൊന്നാം പരബ്രഹ്മമെന്നിരിക്കിലും
കണ്ടതൊക്കെയും താനായ് നിറഞ്ഞു വസിപ്പവൻ
ചിന്തിച്ചാലൊരുവർക്കുമറിഞ്ഞുകൂടാതവൻ
ചിന്തിക്കുന്നവർക്ക് നിത്യാനന്ദം കൊടുപ്പവൻ

(ഭാരതം-സൌപ്തികം)

“സാത്വസ്മിൻ പരമപ്രേമരൂപാ” എന്ന പാഠാന്തരം ഉണ്ട്.

‘അസ്മിൻ’ പദം പരമപ്രേമാസ്പദത്തെ കുറിക്കുന്നു.
‘സഈശ്വര അനിർവ്വചനീയ പ്രേമസ്വരൂപ:”—

“ഭക്തിമാർഗ്ഗത്തിൽ നമ്മളെല്ലാവരും ദ്വൈതികളായി തന്നെ ആരംഭിക്കണം. നമ്മുടെ ദൃഷ്ടിയിൽ ഭഗവാൻ നമ്മിൽ നിന്നും വേറെ; നമ്മളും ഭിന്നഭിന്ന സത്വങ്ങളാണെന്ന് സ്വതേ തോന്നുന്നുണ്ട്. ഇങ്ങനെയിരിക്കെ പ്രേമം മധ്യത്തിൽവന്നു കൂടുന്നു. മനുഷ്യൻ ഭഗവാനെ സമീപിക്കുന്നു. ഭഗവാനും മനുഷ്യനോട് അടുത്തടുത്തു വരുന്നു ......തന്റെ ഉപാസ്യദേവതയിൽ സമ്പൂർണ്ണ നിമഗ്നനായിരിക്കുന്നു എന്ന് എപ്പോഴും ഭക്തൻ കാണുന്നുവോ അപ്പോഴും തന്റെ മേൽഗതിയുടെ അവസാന പദം സമ്പ്രാപ്തമായുമിരിക്കുന്നു അവസാനത്തിൽ പൂർണ്ണജ്യോതിസ്സ് പ്രകാശിക്കുന്നു: ആ പ്രകാശത്തിൽ ഈ ചെറിയ ‘അഹം’ അപരിച്ഛിന്നമായ ഏക വസ്തുവിനോട് ഐക്യം പ്രാപിച്ചതായി കാണപ്പെടുകയും ചെയ്യുന്നു. ഈ പ്രേമജ്യോതിസ്സിന്റെ സന്നിധിയിൽ മനുഷ്യൻ രൂപാന്തരം

പ്രാപിച്ചു നില്ക്കുന്നു. ഒടുവിൽ സുന്ദരവും ഉത്തേജകവുമായ ഈ സത്യം അനുഭവമാകുകയും ചെയ്യുന്നു.

"പ്രേമം! പ്രേമികൻ പ്രേമാസ്പദവും ഏകം"
(ശ്രീ വിവേകാനന്ദസ്വാമികൾ)–(ഭക്തിയോഗം)

ജീവന്റെ ബുദ്ധിരൂപമായ ഉപാധി അപഗതമായാൽ ജീവാത്മാവും ബ്രഹ്മത്തോടു അഭിന്നഭാവം പ്രാപിക്കും.

പ്രേമം പ്രഗാഢമായാൽ ആ മഹാഭാവത്തിൽ ജീവബ്രഹ്മങ്ങളുടെ അഭേദജ്ഞാനവും ഭവിക്കുന്നു.

ശാ: സൂ 32

ഭജനമന്തഃ കരണസ്യ ഭഗവദാകാരതാ രൂപം ഭക്തിഃ

അങ്കോലം നിജബീജസന്തതിരയസ്കാന്തോപലം–
സൂചികാ
സാധ്വീ നൈജവിഭും ലതാ ക്ഷിതിരുഹം സിന്ധുസ്സരിദ്വ–
ല്ലഭം
പ്രാപ്നോതീഹ യഥാ തഥാ പശുപതേഃ പാദാരവിന്ദദ്വയം
ചേതോവൃത്തിരുപേത്യ തിഷ്ഠതി സദാ സാ ഭക്തി–
രിത്യുച്യതേ

"മോക്ഷസാധന സാമഗ്ര്യാം ഭക്തി രേവ ഗരീയസീ"
"സ്വസ്വരൂപാനുസന്ധാനം ഭക്തിരിത്യഭിധീയതേ"
സ്വാത്മതത്വാനുസന്ധാനം ഭക്തിരിത്യപരേ ജഗുഃ
(വിവേക ചൂഡാമണി)

തന്റെ യഥാർത്ഥ സ്വരൂപത്തെ (ആനന്ദ സ്വരൂപത്തെ) പ്പററിയുള്ള അനുസന്ധാനമായാലും, തന്റെ ആത്മതത്വത്തെ പററിയുള്ള അനുസന്ധാനമായാലും ഫലത്തിൽ ഭേദമില്ലെന്നാണ് ശാസ്ത്രങ്ങളിൽ കാണുന്നതു്. ജീവനും പരനും അംശാംശി ഭേദമുണ്ടെന്നു് ചിലയിടത്തു കാണുന്നുണ്ടെങ്കിലും

സ്വരൂപതഃയാതൊരു ഭേദവും ഇല്ലെന്നു ഭക്ത്യാചാര്യന്മാർ സമ്മതിക്കുന്നു. ഉപാധികൃതമായ ഭേദമേ ഉള്ളൂ. അനുഭവ സ്ഥാനത്തു രണ്ടും ഒന്നുതന്നെ. "ഹ്ലാദിനീസാരസമവേത സംവിത്സാരഭൂത ഭക്തിരപരപര്യായജ്ഞാനവിശേഷഃ". ജ്ഞാനസാരഭൂതവും ആനന്ദസമവേതവും ഭക്തിയുടെ ഒരു പര്യായവുമായ ജ്ഞാനവിശേഷമാണ് പ്രേമം. ശ്രീ ഭഗവത് ഗീതയിലെ പന്ത്രണ്ടാം അദ്ധ്യായത്തിൽനിന്നും രണ്ടുവിധ ഭക്തന്മാർ എന്നെ ഉപാസിക്കുന്നു എന്നും രണ്ടുവിധക്കാരും എന്നെത്തന്നെ പ്രാപിക്കുന്നു എന്നും കാണുന്നു

'സർവ്വം വാസുദേവൻ' എന്നു കാണുന്ന മഹാത്മാവ് ഉത്തമഭക്തനാണ്. ജ്ഞാനി ആത്മാവുതന്നെയാണ്, ഏകാന്ത ഭക്തനാണ് എന്നും മററും 'തേഷാം ജ്ഞാനീനിത്യയുക്ത ഏക ഭക്തിർവിശിഷ്യതേ'. 'പ്രിയോഹിജ്ഞാനിനോത്യർത്ഥമഹം സചമമപ്രിയഃ' എന്നും മററും ഏഴാം അദ്ധ്യായത്തിലും കാണുന്നു.

നമുക്ക് സാധാരണ പരിചിതങ്ങളായ വാത്സല്യം, ബഹുമാനം, അനുരാഗം, മുതലായ വികാരങ്ങൾ മനോഹരങ്ങളായ വിവിധ വസ്തുക്കളോട് ഉണ്ടാകാറുണ്ട്, പല വിഷയങ്ങളും പല പരിമാണങ്ങളിൽ പല ജാതിയിൽ നമ്മുടെ മനസ്സിനെ ആകർഷിക്കുന്നു. ഈ വിഷയങ്ങളോടു നമ്മുടെ മനസ്സ്, സ്നേഹം, പ്രീതി, ആദരം, വാത്സല്യം, സഖ്യം; അനുരാഗം; പ്രേമം എന്നീ വിധങ്ങളിൽ പ്രതികരിക്കയും ചെയ്യുന്നു. അചേതന വസ്തുക്കളിലും ഈ മനോഹാരിത്വം കാണുന്നുണ്ട്. ചേതനങ്ങളായ ജന്തുക്കളോടും മനുഷ്യരോടും സംഘങ്ങളോടും ഈ പ്രീതി നമ്മിൽ അങ്കുരിക്കാറുണ്ട് ക്ഷുദ്രങ്ങളും നശ്വരങ്ങളും ആയ സംഗതികളോടു പ്രീതി സംഭവിക്കുന്നെങ്കിൽ, സർവ്വകല്യാണഗുണനിധിയായി, സർവ്വശക്തനായി, സർവ്വകാരുണികനായി, സർവ്വജ്ഞനായ ഈശ്വരൻ ഉണ്ടെന്നുള്ള ഒരു ബോധം തെളിയുമ്പോൾ ആ ഈശ്വരനോട് അപരിമേയ പ്രീതി നമുക്ക് ഉണ്ടാകുമല്ലോ.

ആ അപരിമേയ പ്രീതിതന്നെ ഭക്തി, ആരിൽ ആ പ്രീതി നാമ്പ് എടുക്കുന്നുവോ അദ്ദേഹംതന്നെ പരമ ഭാഗ്യവാനായ ഭക്തൻ–

“ഏതൊരു പ്രേമം മുമ്പ് ആസക്തിയായി പ്രവർത്തിച്ചുകൊണ്ടിരുന്നുവോ, ആ പ്രേമം തന്നെയാണ് ശാസ്ത്രാനുസാരം സാധന ചെയ്യുമ്പോൾ ഈശ്വരനിൽ പരാനുരക്തിയായി പ്രകാശിക്കുന്നത്. ജീവൻ ഈശ്വരന്റെ ജ്ഞാനഘനവും ആനന്ദഘനവും ആയ സ്വരൂപത്തെ എപ്പോൾ നല്ലപോലെ അറിഞ്ഞു, ആ സ്വരൂപത്തെ സ്നേഹിക്കാതിരിക്കുവാൻ അശക്തനാകുന്നുവോ, അനന്യമായി സ്നേഹിക്കുന്നുവോ, അഥവാ, എപ്പോൾ പ്രേമം പ്രേമൈകകാരണമായി ഭവിക്കുന്നുവോ അപ്പോഴാണ് പരാഭക്തിലാഭം. പരാഭക്തി ജ്ഞാനത്തെക്കാൾ ദുർല്ലഭമാണ്.

**‘ഭക്തിയുടെ ശരിയായ രൂപം പ്രേമം ആണ്’’**

ഈ പ്രേമം മനുഷ്യന്ന് സ്വതഃസിദ്ധവുമാണ്:

ശ്രീ നിർമ്മലാനന്ദസ്വാമികൾ

**സൂത്രം 3 ഓം അമൃതസ്വരൂപാ ച–**

അർത്ഥം;— അത് അമൃതസ്വരൂപവുമാണ്.

വ്യാഖ്യാനം:- അമൃതം സേവിച്ചാൽ, വിശപ്പ്, ദാഹം രോഗം, ജര, നര, മരണം, ഇവ ഉണ്ടാകുന്നില്ല. എന്നു പ്രസിദ്ധമാണല്ലൊ? അതുപോലെ പരമ പ്രേമം ലഭിക്കുന്നവർക്കും ജന്മദുഃഖങ്ങൾ എല്ലാം ഒഴിയുന്നതാണ് എന്നു മാത്രമല്ല മാധുര്യധുര്യത്തെക്കാളും അതു മധുരമാണ്, അതു മുക്തിസ്വരൂപവുമാണ്, പരാഭക്തിയുക്തനു മുക്തിപിപാസയും കാണുകയില്ല, ‘യോവൈ ഭൂമാ തദമൃതം’ ഈ ഭൂമാനന്ദാനുഭവംതന്നെ പരാഭക്തി;

സൂത്രം 4 **ഓം യല്ലബ്ധ്വാ പുമാൻ സിദ്ധോ ഭവത്യ മൃതോ ഭവതി തൃപ്തോ ഭവതി–**

അർത്ഥം:— യാതൊന്നു (പരമപ്രേമരൂപയും അമൃതസ്വരൂപയും ആയ ഭക്തി) ലഭിച്ചിട്ടു മനുഷ്യൻ സിദ്ധനാകുന്നു, അമൃതനാകുന്നു, തൃപ്തനാകുന്നു.

വ്യാഖ്യാനം:— ഭക്തി ലഭിച്ചാൽ മനുഷ്യനു മറ്റൊരു സാധനയുടേയും പ്രയോജനം ഇല്ല–മുക്തി സ്വയമേ വന്നു ഭക്തനെ പരിചരിക്കുന്നു–ഭക്തനു പരമാനന്ദം ലഭിക്കുന്നു അതിനാൽ ഐഹികങ്ങളോ, പാരത്രികങ്ങളോ ആയ സുഖാനുഭവങ്ങളിൽ ഒരു മോഹവും ഉണ്ടാകുന്നില്ല.

'തത്സംസ്ഥസ്യ അമൃതത്വോപദേശാൽ'

ശാ: സൂ–3

സൂത്രം 5 **ഓം യത്പ്രാപ്യനകിഞ്ചിത്വാഞ്ഛതി–നശോചതി നദ്വേഷ്ടി നരമതേ നോത്സാഹി ഭവതി.**

അർത്ഥം :— യാതൊന്നു് (ഭക്തി) ലഭിച്ചാൽ, മനുഷ്യന്റെ വാഞ്ഛയും ശോകവും, ദ്വേഷവും, ഇല്ലാതെയാകുന്നു, ഈശ്വരൻ അല്ലാത്ത ഒന്നിലും രതി തോന്നുകയില്ല, അന്യവസ്തുവിന്റെ ലാഭത്തിനായി ഒരു ഉത്സാഹവും ഉണ്ടാകയില്ല.

വ്യാഖ്യാനം:– 'യോനഹൃഷ്യതിനദ്വേഷ്ടി, നശോചതിനകാംക്ഷതി

ശുഭാശുഭപരിത്യാഗീ ഭക്തിമാൻയഃസമേപ്രിയ':

സർവ്വാരംഭ പരിത്യാഗി എന്നു ഗുണാതിതലക്ഷണം ഗീത–14–ാം അദ്ധ്യായത്തിൽ 25–ാം ശ്ലോകത്തിലും, പന്ത്രണ്ടാം അദ്ധ്യായം 16–ാം ശ്ലോകത്തിലും പറഞ്ഞിട്ടുള്ള

തിൻെറ അർത്ഥംതന്നെയാണ് ഇവിടെ ഉത്സാഹിയായി ഭവിക്കുന്നില്ല എന്നതിൻെറ അർത്ഥം. വെറും ലൗകികമോ പാരത്രികമോ, കണ്ടിട്ടുള്ളതോ, കേട്ടിട്ടുള്ളതോ ആയ ലോകങ്ങളിൽ ശ്രദ്ധയുണ്ടായി ചെയ്യാവുന്ന ഒരു കർമ്മത്തിലും, യഥാർത്ഥ ഭക്തന് ഉത്സാഹം ഉണ്ടാകയില്ല. ഭക്തൻെറ പരമഗതിയും ലക്ഷ്യവും ശ്രീ വാസുദേവൻ മാത്രം.

സൂത്രം 6 **ഓം യജ്ഞ്ജാത്വാ മത്തോ ഭവതി, സ്തബ്ധോ ഭവത്യാത്മാരാമോ ഭവതി.**

അർത്ഥം:— യാതൊന്നിനെ അറിഞ്ഞാൽ മനുഷ്യൻ ഉന്മത്തനും, സ്തബ്ധനും, ആത്മാരാമനും ആയിതീരുന്നു

വ്യാഖ്യാനം:- അഹമേവേദം സർവ്വം, ആത്മൈവേദം സർവ്വം, എന്ന അനുഭവം ജാതമാകുന്നു

'ഏവം വ്രതഃ സ്വപ്രിയനാമകീർത്ത്യാ
ജാതാനുരാഗോ ദ്രുതചിത്ത ഉച്ചൈഃ
ഹസത്യഥോ രോദിതി രൗതിഗായ-
ത്യുന്മാദവത് നൃത്യതിലോക ബാഹ്യ':

**ഉന്മത്തൻ** എന്നുവച്ചാൽ, നാം ഈ കാണുന്ന പ്രപഞ്ചം ഭഗവന്മയമായി കാണുന്ന ഭക്തൻ, തൻെറ സകല ആഗ്രഹങ്ങളും കർമ്മങ്ങളും ശ്രീ ഭഗവാനിൽ സമ്പൂർണ്ണം സമർപ്പിച്ചിരിക്കുന്നതിനാൽ, താൻ ശ്രീ ഭഗവാൻെറ കോമരമായി തീർന്നിരിക്കുന്നതിനാൽ, ശ്രീ ഭഗവാൻെറ അത്യത്ഭുതകരങ്ങളായ മായാവിലാസങ്ങൾ സകലവും ഭഗവന്മയം എന്നറിഞ്ഞ്, പ്രാപഞ്ചികന്മാരുടെ യുക്തിക്കും, ബുദ്ധിക്കും, സുദുർഗ്രഹമായിരിക്കുന്ന ഭഗവത് ബലപ്രേരിതങ്ങളായ കർമ്മങ്ങളിൽ വ്യാപരിച്ചുകൊണ്ടിരിക്കും. എന്നാൽ ആ കർമ്മങ്ങൾ ഒന്നും ഭാഗവത ധർമ്മങ്ങൾക്ക് വിപരീതമായിരിക്കയും ഇല്ല.

**സ്ഥബ്ധൻ** ഭയമൊ, വിഷാദമോ, ദ്വേഷമൊ, ആശ്ചര്യമോ, സന്തോഷമോ ഏതെങ്കിലും ഒരു വികാരത്തിനധീനനായി ചിലപ്പോൾ ഒരാൾ അനങ്ങാൻപോലും അശക്തനായിത്തീരുന്ന അവസ്ഥ നാം കണ്ടിട്ടുണ്ടായിരിക്കും. അപ്പോൾ സർവ്വകല്യാണ ഗുണനിധിയായ ശ്രീ വാസുദേവൻെറ മോഹന കർമ്മങ്ങളെയും, യശസ്സുകളെയും അറിയുമ്പോൾ ഉണ്ടാകുന്ന പരമാനന്ദത്തിനധീനനായിരിക്കുന്ന പരമഭക്തൻെറ നിഷ്ക്രിയത്വത്തെ പററി നമുക്ക് ഏറെക്കുറെ അനുമാനിക്കമാത്രമെ സാധിക്കൂ.

**ആത്മാരാമൻ** 'യജ്ഞാത്വാമത്തൊ ഭവതി' എന്ന പാഠാന്തരം.

> ബ്രഹ്മഭൂത: പ്രസന്നാത്മാന ശോചതിനകാംക്ഷതി-
> സമ: സർവ്വേഷുഭൂതേഷു മൽഭക്തിം ലഭതേപരാം.
> ഭക്ത്യാമാം അഭിജാനാതിയാവാൻ യശ്ചാസ്മിതത്വത
> തതോമാം തത്വതോജ്ഞാത്വാ വിശതേതദനന്തരം.
>
> ഭ: ഗീ XVIII 54-55

ഗൗണീ ഭക്തിയുടെ സാധനാവസ്ഥയിൽ സാധ്യജ്ഞാനവും, അതിൻെറ പരിപാകാവസ്ഥയിൽ പരാഭക്തിയും സംഭവിക്കുന്നു

## ദ്വിതീയ അനുവാകം

**സൂത്രം: 7 ഓം സാനകാമാ യമാനാനിരോധ രൂപത്വാൽ**

അർത്ഥം ഭക്തി ഒരാഗ്രഹത്തെയും സാധിക്കുന്നതിനുവേണ്ടിയല്ല. എന്തുകൊണ്ടെന്നാൽ അതിൻെറ സ്വരൂപം നിരോധമാണ്.

"ആകാശത്തിൽനിന്നും ഇടവിടാതെ സപ്തരത്നങ്ങൾ വർഷിച്ചുകൊണ്ടിരുന്നാലും ധനലോഭിയാ

യമനുഷ്യനു തുഷ്ടിവരികയില്ല. അവൻെറ സന്തോഷം അല്പമായേ ഇരിക്കൂ. ദുഃഖമോ അളവില്ലാതെയും ഇരിക്കും. ധാർമ്മികനും ആലോചനാശീലമുള്ളവനുമായ വിദ്വാൻ സ്വർഗ്ഗസുഖങ്ങൾ തന്നെ ഹസ്തഗതമാകുമെങ്കിലും അവയെ കാമിക്കുന്നില്ല.

ശ്രീബുദ്ധദേവൻ

വ്യാഖ്യാനം: ആഗ്രഹത്തെ സാധിക്കുന്നതിനുവേണ്ടിയുള്ള ഭക്തിവണിക് വൃത്തിമാത്രമാണ്. ഭഗവാൻ നരസിംഹമൂർത്തിയായി അവതരിച്ച് പ്രഹ്ലാദനോട് "വത്സ! വരത്തെ ആവശ്യപ്പെടുക" എന്നുപറഞ്ഞു. അപ്പോൾ പ്രഹ്ലാദൻ 'പ്രഭോ ഞാൻ വ്യാപാരിയല്ല, ഞാൻ അവിടുത്തെ ഭക്തനാണ്" എന്നുണർത്തിച്ചു. ഈശ്വരസേവയ്ക്കുപകരം വല്ലതും കിട്ടണമെന്നു പ്രാർത്ഥിക്കുന്നവൻ പരമഭക്തനല്ല. അവൻ വ്യവസായിമാത്രമാണ്. ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ് മുതലായവകളെ നിരുദ്ധം (ബാഹ്യവ്യാപാരങ്ങളിൽനിന്നും പിൻവലിക്ക). ആക്കാതെ പരാഭക്തി പ്രകാശിക്കയില്ല. ചിത്തവൃത്തികൾ അതാതു സ്ഥാനത്തിൽ നിരുദ്ധം ആയാൽ ഭോഗവാസനകൾ ഇരിക്കയില്ല. ഈ നിഷ്കാമാവസ്ഥയിൽ അന്തഃകരണത്തിൽ ഭക്തിയുടെ പ്രവാഹം, വിഷ്ണുപദവാഹിനിയായ ഗംഗയെപ്പോലെ വളരെവേഗത്തിൽ ഒഴുകിക്കൊണ്ടിരിക്കും. ഈശ്വരകൃപയും, സൽഗുരുകടാക്ഷവും, തൻെറ സൗഭാഗ്യവും ഒരുമിച്ചു ചേരുമ്പോൾ ജീവൻ സംസാരപഞ്ജരത്തെ ഭേദിക്കുന്നു.

സൂത്രം 8 **ഓം നിരോധസ്തുലോക വേദവ്യാപാരന്യാസഃ**

അർത്ഥം: ലൗകികവും വൈദികവുമായ വ്യാപാരങ്ങളെ കാമപ്രേരിതങ്ങളല്ലാതെ ഈശ്വര പ്രേരിതങ്ങളായും ഈശ്വരാർപ്പിതങ്ങളായും നടത്തുകയാകുന്നു നിരോധം.

"ഭ്രമൻ, കായേന വാചാ മുഹുരപി മനസാ ത്വത്-
ബല പ്രേരിതാത്മാ-
യദ് യദ് കർമ്മ സമസ്തം തദിഹ പരതരേ ത്വയ്യ
സാവർപ്പയാമി"
(നാരായണീയം)

ഞാൻ യന്ത്രം; നീ യന്ത്രി
ശ്രീ രാമകൃഷ്ണദേവൻ

**സൂത്രം: 9 ഓം തസ്മിന്നനന്യതാ തദ്വിരോധിഷൂദാസീനതാ ച"**

അർത്ഥം: ഈശ്വരനിൽ അനന്യഭാവം തദ്വിരോധമായ വിഷയങ്ങളിൽ ഉദാസീനതയും നിരോധത്തിന്റെ അംഗമാകുന്നു

വ്യാഖ്യാനം: ഏകനിഷ്ഠചിത്തനായാൽ മാത്രമേ നിരോധശക്തിപൂർണ്ണതയെ പ്രാപിക്കയുള്ളൂ. ഭഗവത്ഗത പ്രാണനായാൽ ഭക്തന് മറ്റ് ഒരു വസ്തുവിലും ആഗ്രഹം ഇരിക്കയില്ല.

ശാസ്ത്രാന്തരങ്ങളിലും പരാഭക്തിക്ക് സഹായമായി ഈശ്വരനിൽ അനന്യമായ പ്രേമവും ഈശ്വര ദ്വേഷികളിൽ ഉപേക്ഷയും വിധിക്കപ്പെട്ടുകാണുന്നു.

**സൂത്രം 10 ഓം അന്യാശ്രയാണാം ത്യാഗോ അനന്യതാ**

അർത്ഥം: അന്യമായ സകല ആശ്രയങ്ങളേയും ത്യജിക്കുന്നതാണ് അനന്യതാ.

വ്യാഖ്യാനം ഈശ്വരനെ മാത്രം സർവ്വതോഭാവത്തിൽ അവലംബിക്കയും തദ്വ്യതിരിക്തമായ സകല

ത്തേയും ത്യജിക്കയും ചെയ്താൽ 'അനന്യത'
സിദ്ധിക്കും.

അനന്യാശ്ചിന്തയന്തോമാം യേജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം
വഹാമ്യഹം
ഗീത : 9 22

അനന്യഭക്തന്മാരുടെ യോഗക്ഷേമങ്ങൾപോലും, അവർ പ്രയത്നം ചെയ്യുതിന്റെ ഫലമായോ, അവർ ആഗ്രഹിച്ചിട്ടോ അല്ല, അവരുടെ പുണ്യം ക്ഷയിക്കുമെന്ന് ഭയപ്പെടുകയും വേണ്ട.

'മന്മനാഭവ മത്ഭക്തോ മദ്യാജീമാം നമസ്കുരു.
മാമേ വൈഷ്യസിയുക്വൈ ഏവമാത്മാനം—
മത്പരായണഃ
ഗീ: 9: 34

'ഭക്ത്യാത്വനന്യയാ ശക്യഅഹമേവംവിധോജ്ജ്ന
ജ്ഞാതും ദ്രഷ്ടും ചതത്വേന പ്രവേഷ്ടും ചപരന്തപ
ഗീത 11. 54

"യേതുസർവ്വാണികർമ്മാണിമയി സന്യസ്യമത്പരാ—
അനന്യേനൈവ യോഗേന മാംധ്യായന്ത ഉപാസതേ"
'സർവ്വധർമ്മാൻ പരിത്യജ്യമാമേകംശരണംവ്രജ:'

സൂത്രം 11 ഓം ലോകേ വേദേഷു തദനുകൂലാചരണം തദ്വിരോധിഷ്വുദാസീനതാഃ

അർത്ഥം: ലൗകികവും വൈദികവുമായകർമ്മങ്ങളിൽ ഭഗവദനുകൂലമായിട്ടുള്ളവയെ ആചരിക്കുന്നതാണ് 'തദ്വിരോധിഷ്വുദാസീനതാ' എന്നു പറയുന്നതു്. ഭഗവദനുകൂലങ്ങളെന്നു പറഞ്ഞാൽ ഭാഗവതധർമ്മാനുകൂലങ്ങൾ എന്നാണർത്ഥം.

ത്ഭപിരോധികൾ എന്നുപറയുന്നതു് നിരീശ്വര ന്മാരേയും, പാഷണ്ഡികളേയും ഉദ്ദേശിച്ചാണ്.

വ്യാഖ്യാനം: സനാതനമായുള്ള ലോകനടപടികൾക്ക് അനുരൂപമായും, വേദാദിശാസ്ത്രങ്ങളെ അനുസരിച്ചും മതാനുഷ്ഠാനം ചെയ്താൽ ഈശ്വരഭാവത്തിനു പ്രതികൂലങ്ങളായ കാര്യങ്ങളിൽ താനേ തന്നെ അനാസ്ഥയും ഔദാസീന്യവും തോന്നി അവകൾ അകന്നുമാറിപ്പോകും.

സൂത്രം 12 "ഓം ഭവതുനിശ്ചയ ദാർഢ്യാ ദൂർദ്ധ്വം ശാസ്ത്രരക്ഷണം."

അർത്ഥം യാതൊന്നിനെ പ്രാപിക്കാതെ നിശ്ചയബുദ്ധി ദൃഢമാകയില്ലയോ,–അതിനെ പ്രാപിക്കുന്നതു വരെ–ഈശ്വരനിൽ ഏകാന്തനിഷ്ഠയുണ്ടാകുന്നതു വരെ–നിശ്ചയ ബുദ്ധി ദൃഢമാകുന്നതുവരെ–ശാസ്ത്രമര്യാദകളെ പരിപാലിക്കണം.

വ്യാഖ്യാനം ഭഗവാനിൽ ഏകാന്തനിഷ്ഠ അവിചലിതമായി വരുന്നതുവരെ ഭക്തൻ ശാസ്ത്രവിഹിതമായ ആജ്ഞകളെ അനുസരിക്കണം. എന്തുകൊണ്ടെന്നാൽ ഭക്തിപക്വമാകുന്നതുവരെ കർമ്മാനുഷ്ഠാനത്തിൽ അശ്രദ്ധ കാണിച്ചാൽ മനോമാലിന്യം നീങ്ങുകയോ, ഭക്തി പ്രബലമാകയോ ചെയ്യുകയില്ല. ഭക്തിരസം സിദ്ധിച്ചാൽ കർമ്മശ്രദ്ധ താനേതന്നെ മാറും. അപ്പോൾ കർമ്മം ശ്രമപ്പെട്ടു ത്യജിക്കേണ്ടിവരികയുമില്ല.

"താവത് കർമ്മാണികുർവീത
നനിർവിദ്യേതയാവതാ
മൽകഥാ ശ്രവണാ ദൗവാ
ശ്രദ്ധായാവന്നജായതേ–

ഭാഗവതം—ഏകാദശം

സൂത്രം 13 **ഓം അന്യഥാപാതിത്യ ശങ്കയാ—**

**അത്ഥം** അല്ലാത്തപക്ഷം പതിതനായിപ്പോയേക്കാം.

വ്യാഖ്യാനം ഭക്തിയെ ദൃഢപ്പെടുത്തുന്നതിനുവേണ്ടി ശാസ്ത്രവിഹിതങ്ങളായ കമ്മങ്ങളെ അനുഷ്ഠിക്കേണ്ടതു് ആവശ്യമാണ്. ചെറിയ ചെടിയുടെ ചുവട്ടിൽ വെള്ളമൊഴിച്ചില്ലെങ്കിൽ ഉണങ്ങിപ്പോകുന്നതുപോലെ ഭക്തി വല്ലരീമൂലത്തിൽ കർമ്മമാകുന്ന ജലസേചനം ചെയ്തില്ലെങ്കിൽ അതു നഷ്ടമാകാൻ ഇടയുണ്ടു്.

"വളരുന്ന ചെടിയെ വേലികെട്ടി സൂക്ഷിക്കണം"

ശ്രീ രാമകൃഷ്ണദേവൻ

സൂത്രം 14 **ഓം ലോകോ/പിതാവദേവ കിന്തു ഭോജനാദി വ്യാപാരസ്ത്വാശരീരധാരണാ വധി.**

**അത്ഥം:** ലൗകിക വ്യാപാരങ്ങളും നിശ്ചയ ദാർഢ്യം വരുന്നതുവരെ; എന്നാൽ ശരീരം ഇരിക്കുന്നതുവരെ ഭോജനാദി കാര്യങ്ങൾ ഇരിക്കും.

വ്യാഖ്യാനം. ഭോജനാദി കാര്യങ്ങൾ ഇരുന്നാൽ കമ്മത്യാഗം ആയോ എന്നു ചിലർ ശങ്കിക്കും, അതിന്റെ സമാധാനത്തിനാണ് ഈ സൂത്രം ഭോജനാദികാര്യങ്ങൾ ശരീരരക്ഷയ്ക്കുമാത്രമാണ്. ഭോജനത്യാഗത്താൽ കമ്മത്യാഗം സംഭവിക്കയില്ല. കമ്മം എന്നതു് സകാമമായ കമ്മത്തെ ഉദ്ദേശിച്ചാണ് ഇവിടെ പറഞ്ഞതു്. വാസനാക്ഷയം വരുന്നതുവരെ ലൗകികവും പാരലൗകികവും ആയ കമ്മങ്ങൾ അനുഷ്ഠിക്കേണ്ടതാണു്.

## തൃതീയ അനുവാകം

**സൂത്രം 15 ഓം തല്ലക്ഷണാ നിവാച്യന്തെ നാനാമത ഭേദാൽ**

അർത്ഥം നാനാമത ഭേദങ്ങൾ അനുസരിച്ച് ഭക്തിയുടെ ലക്ഷണങ്ങൾ പറയപ്പെടുന്നു.

**സൂത്രം 16 ഓം പൂജാദിഷ്വനുരാഗ ഇതിപാരാശര്യ:**

അർത്ഥം ഈശ്വരപൂജ മുതലായവയിലുള്ള അനുരാഗമാണ് ഭക്തി എന്ന് പാരാശരപുത്രനായ വേദവ്യാസൻ പറയുന്നു.

വ്യാഖ്യാനം ഇന്ദ്രിയങ്ങളെ കർമ്മ വിസ്തൃതിയിൽനിന്നും അകററുന്നതിനു വിധിപൂർവ്വമായ പൂജാദികൾ ആവശ്യമാണ്. പൂജ ചെയ്തുചെയ്ത് പ്രേമം ജനിക്കും. പൂർണ്ണ പ്രേമാവേശം സിദ്ധിച്ചാൽ ബാഹ്യപൂജയും മാനസപൂജയും താനേ അകലും

**സൂത്രം 17 ഓം കഥാദിഷ്വിതിഗർഗ്ഗ:**

അർത്ഥം: ഈശ്വരകഥാദികളിൽ ഉള്ള അനുരാഗം തന്നെയാണ് ഭക്തി എന്നാണ് ഗർഗ്ഗാചാര്യന്റെ മതം

വ്യാഖ്യാനം: ഈശ്വര കഥകൾ കേൾക്കുകയും, കീർത്തിക്കയുംചെയ്യുന്നതാണ് എല്ലാ സാധനങ്ങളിലുംവച്ച് സാരം എന്നറിഞ്ഞ് അപ്രകാരം ചെയ്യുന്നതിലുള്ള ഗാഢമായ അനുരാഗംതന്നെയാണ് ഭക്തി എന്നു ഗർഗ്ഗമുനി പറയുന്നു.

"ആത്മശുദ്ധിയിൽ കൊതിയുള്ളവനാകിൽ പര—
മാത്മാവാം കൃഷ്ണൻകഥ കേൾപ്പാനാഗ്രഹമുണ്ടാം.
രസജ്ഞന്മാരെന്നാകിൽ കേട്ടോളം കേൾപ്പാൻ
തോന്നും

രസങ്ങളിതിന്നീതെ മറ്റൊന്നുമില്ലതാനം"
"വിധിച്ചവണ്ണം തന്നെ ധർമ്മങ്ങൾ ചെയ്തീടിലും
മധുദ്വേഷിയിൽ ഭക്തിയില്ലായ്കിൽഫലം വരാ-
"വേദങ്ങളുപനിഷദ്വാക്യങ്ങൾ ശാസ്ത്രങ്ങളും
ആദിയേപാഠംചെയ്തു സർവ്വജ്ഞനെന്നാകിലും
മാധവൻ കഥാമൃതം തന്നിലുള്ളഭിരുചി
ചേതസികുറഞ്ഞീടിലേതുമേ ഫലമില്ല
പലജാതിയിലുള്ള കർമ്മങ്ങൾ ചെയ്തീടിലും
ഫലമില്ലഖിലേശൻ താൻ പ്രസാദിച്ചീലെങ്കിൽ
കേൾക്കയും, പറകയും, ഓർക്കയും, പൂജിക്കയും
മോക്ഷത്തെ നൽകീടുന്ന ഭഗവാൻതന്നേ വേണ്ടു.
കുറഞ്ഞോരറിവുള്ളിലുണ്ടെങ്കിലവനുണ്ടോ
നരകവൈരിതന്റെ ചരിതം മറക്കുന്നു!
സജ്ജനസമ്പർക്കവും പുണ്യതീർത്ഥങ്ങൾതോറും
മജ്ജനം വഴിപോലെ ചെയ്യുകയും ദിനംപ്രതി-
ദുർജ്ജന വിയോഗവുമുണ്ടെന്നു വരുന്നാക-
ന്നച്യുത കഥകളിലിച്ഛയുമുണ്ടായ്‌വരും
ഇച്ഛയുണ്ടാകുംതോറും കേൾപ്പാനും തരംവരും
സ്വച്ഛമായ്ചമഞ്ഞീടും ചിത്തവുമതിനാലെ-
നിശ്ചയമകതാരിലച്യുതൻ വസിച്ചീടും
അച്യുതൻ വസിക്കുമ്പോൾ നിശ്ശേഷസൗഖ്യംവരും
സദ്ബോധമുണ്ടായ്‌വന്നാലച്യുതപാദാംബുജ-
മുൾപ്പൂവിലുറച്ചുകൊള്ളണമാകും വണ്ണം"

ശ്രീ മഹാഭാഗവതം

സൂത്രം 18 **ഓം ആത്മരത്യവിരോധേനേതി ശാണ്ഡില്യഃ**

അർത്ഥം ആത്മരതിക്കു വിരോധമായ വിഷയങ്ങളിലുള്ള അനുരാഗംതന്നെയാണ് ഭക്തിയെന്നു ശാണ്ഡില്യമഹർഷി പറയുന്നു

വ്യാഖ്യാനം. ജഗത് ബോധത്തെ ത്യജിച്ച് ആത്മചൈതന്യത്തെമാത്രം കണ്ടു പൂർണ്ണാനന്ദത്തിൽ മഗ്നമായിരിക്കുന്നതാണ് ആത്മരതി. ശാണ്ഡില്യമതപ്രകാരം ഈ ആത്മരതിയെ സഹായിക്കുന്ന വിഷയങ്ങളിലുള്ള അനുരാഗം തന്നെയാണ് ഭക്തി.

ശാണ്ഡില്യസൂത്രത്തിൻെറ വ്യാഖ്യാതാവ്, ആത്മരതിരൂപമായുള്ള ഭക്തി സാധനയുടെ പ്രാണനാകുന്നു എന്നു പറഞ്ഞിരിക്കുന്നു സാധന ചെയ്യുന്നതിനു ഏകാന്തമായുള്ള അനുരാഗം കൂടാതെ സാധിക്കയില്ല. പ്രാണനില്ലെങ്കിൽ ജീവികളുടെ അംഗപ്രത്യംഗങ്ങൾ സുഘടിതങ്ങളായിരുന്നാലും എപ്രകാരം നിഷ്ഫലമായിരിക്കുന്നുവോ, അപ്രകാരം ഭക്തിഹീനമായ ജ്ഞാനവും ഒരു വിധത്തിലും പ്രയോജനകരമല്ല എന്നു ശാണ്ഡില്യസൂത്രത്തിലെ "പ്രകരണാച്ച" എന്നതിൻെറ വ്യാഖ്യാനത്തിൽ പറഞ്ഞിരിക്കുന്നു.

സൂത്രം 19 **ഓം നാരദസ്തുതദർപ്പിതാഖിലാചാരതാ-തദ്വിസ്മരണേ പരമവ്യാകുലതേതി.**

അർത്ഥം എന്നാൽ നാരദമഹർഷിപറയുന്നതു് സകല കർമ്മങ്ങളെയും ഭഗവാനിൽ അർപ്പിക്കയും അദ്ദേഹത്തെ മറന്നാൽ ചിത്തത്തിൽ അത്യന്തം വ്യാകുലതയുണ്ടാകയും ചെയ്യുന്നതാണ് 'ഭക്തി' എന്നാണ്:

വ്യാഖ്യാനം: കർമ്മം രണ്ടുവിധം:- ലൗകികവും, പാരലൗകികവും. പുത്രപരിപാലനം, യാഗം, യജ്ഞം തപസ്സ് മുതലായ ഏതു കാര്യങ്ങൾ ചെയ്യുന്നതായാലും എല്ലാം ഈശ്വരാർത്ഥമെന്നു വിവേചിച്ച് അനുഷ്ഠിക്കണം. മനസ്സുതുറന്നു് ഹൃദയപൂർവം ഇപ്രകാരം പറയുക :—

"പ്രാതരുത്ഥായ സായാഹ്നം
സായാഹ്നാൽപ്രാതരന്തത:
യത് കരോമി ജഗന്മാത-
സ്തദേവതവപൂജനം

(രാവിലെ എഴുനേററു് സന്ധ്യാകാലംവരെയും, സായംകാലംമുതൽ പ്രാതഃകാലം വരെയും ഏതെല്ലാം കമ്മങ്ങൾ ഞാൻ ചെയ്യുന്നുവോ അതെല്ലാം ഹെ! ജഗദംബെ! അവിട്ടത്തെ പൂജ മാത്രമാണു്.)

പ്രവൃത്തി ചെയ്യുമ്പോൾ ഈശ്വരനെ മറന്നു്, അഹം കത്താ, അഹംഭോക്താ എന്ന ദുരഭിമാനം വന്നാൽ, വീണ്ടും ഈശ്വരനെ ഹൃദയത്തിലെ ഏകാധിനായകനായി സ്ഥാപിക്കുന്നതുവരെ വിരഹവേദനകൊണ്ടുള്ള വ്യാകുലത തോന്നിത്തുടങ്ങുമ്പോൾ ഭക്തിലക്ഷണം തെളിയുന്നു എന്നു വിചാരിക്കാം. അതായതു് അന്തഃകരണത്തിൽ തൈലധാരപോലെ അനവച്ഛിന്നമായി ഈശ്വരസ്മരണ ഒഴുകിയാൽ പരാഭക്തിലക്ഷണങ്ങൾ തെളിയുന്നതായി വിചാരിക്കാം.

പരിപൂർണ്ണമായ ആത്മസമർപ്പണം, അഹം മമഭാവങ്ങളെ നശിപ്പിക്കും; പരമവ്യാകുലത പരമാനന്ദ സ്വരൂപനെ വിസ്മരിക്കുന്നതുകൊണ്ടാകയാൽ സ്വതേ ഭാവരൂപമായ പരമാനന്ദത്തിൽ എത്തിക്കയും ചെയ്യുന്നു.

"രസസംബന്ധപ്രതിപാദ്യമായ അനുരാഗം (അതെല്ലാവരിലും ഉണ്ടു്) ആദ്യം ദൃഢപ്രയത്നം ചെയ്തു വളത്തണം. പിന്നീടു ഭക്തി; ഭക്തി പക്വമാകുമ്പോൾ ഭാവം, ഭാവം ദൃഢമാകുമ്പോൾ മഹാഭാവം എല്ലാററിനും ഒടുവിൽ പരമപ്രേമം".

ശ്രീരാമകൃഷ്ണദേവൻ

'അല്ലയോ മനസേ! സൗന്ദര്യസാഗരത്തിൽ മുങ്ങുക! മുങ്ങുക! അടിയിലേക്കുപോയി അന്വേഷിക്കുക. അപ്പോൾ ഉത്തമ പ്രേമമാകുന്ന രത്നം നിനക്കു കാണ്മാൻ സാധിക്കും.

നിന്റെ സ്വന്തഹൃദയത്തിൽ സ്നേഹഭവനമായ വൃന്ദാവനം സ്ഥിതി ചെയ്യുന്നു. അതിനെ അന്വേഷിച്ചു കണ്ടുപിടിക്കുക മാത്രം ചെയ്യുക. എന്നെന്നേക്കും നിന്റെ മനസിൽ ജ്ഞാന ദീപം പ്രകാശിക്കയും ചെയ്യും'

കബീർദാസ്

സൂത്രം 20 **ഓം അസ്ത്യേവമേവം.**

അർത്ഥം ഭക്തിയുടെ ലക്ഷണം ഇപ്രകാരംതന്നെയാണ്.

സൂത്രം 21 **ഓം യഥാ വ്രജ ഗോപികാനാം.**

അർത്ഥം വ്രജഗോപികളുടേതുപോലെ:

വ്യാഖ്യാനം വൃന്ദാവന വിഹാരിണികളായ ഗോപരമണികൾ പ്രേമഭക്തിയുടെ പരാകാഷ്ഠയെ കാണിച്ചിരിക്കുന്നു. അതുകൊണ്ട് ഇവരുടെ ജീവിതത്തെ ഭക്തിക്ക് ഉദാഹരണമായി ശ്രീ നാരദൻ വർണ്ണിക്കുന്നു പ്രേമത്താൽ മത്തരായി ഗൃഹം, ഐശ്വര്യം, ബഹുമാനം, ലജ്ജ ഇത്യാദികളെ ത്യജിച്ച അവർ പരമഭക്തകൾതന്നെ ശ്രീകൃഷ്ണഭഗവാൻ ഉദ്ധവരോട് (ഭാഗവതം ദശമസ്കന്ധത്തിൽ) ഇപ്രകാരം പറയുന്നു —

“താമന്മനസ്കാമത്പ്രാണാ
മദർത്ഥേത്യക്തദൈഹികാഃ
യേത്യക്ത ലോക ധർമ്മാശ്ച
മദർത്ഥേതാൻ ബിഭർമ്യഹം.

മയിതാഃ പ്രേയസാം പ്രേഷ്ഠേ
ദൂരസ്ഥേ ഗോകുലസ്ത്രിയഃ
സ്മരന്ത്യോംഗ വിമുഹ്യന്തി
വിരഹൌത്കണ്ഠ്യ വിഹ്വലാഃ

പ്രധാരയന്തി കൃഷ്ണേന
പ്രായ: പ്രാണാൻ കഥഞ്ചന;
പ്രത്യാഗമനസന്ദേശൈ —
വ്വല്ലഭ്യോമെ മദാത്മികാ :

അത്ഥം ഹേ! ഉദ്ധവ! ഗോപികരം എന്നിൽ മനസ്സിനെ സമർപ്പിച്ചിരിക്കുന്നു. ഞാൻ തന്നെയാണ് അവരുടെ പ്രാണൻ എന്നിക്കുവേണ്ടി അവരുടെ ശരീരകമ്മങ്ങളെക്കൂടി അവർ ത്യജിച്ചിരിക്കുന്നു. അവർ എന്നെ പ്രിയനേക്കാൾ പ്രിയതമനായി വിചാരിക്കുന്നു. ഞാൻ ദൂരെയിരുന്നാലും എന്നെ ഓർത്തു് നിദാരുണമായ വിരഹ വ്യഥയാൽ വ്യാകുലരായി ആത്മ വിസ്മൃതിയെ പ്രാപിക്കുന്നു. എന്റെ വിരഹത്താൽ അവർ വളരെ കഷ്ടപ്പെട്ടാണ് ജീവിക്കുന്നതു്. വൃന്ദാവനത്തിൽ വീണ്ടും ഞാൻ പോകുമെന്ന് ആശിച്ചു് അവർ കാലം കഴിക്കയാണ്; ഞാൻ തന്നെയാണ് അവരുടെ ആത്മാവ്. അവർ എന്റേതുമാണ്. പ്രേമാവതാരമായ ചൈതന്യദേവനും തന്റെ "സന്ന്യാസ നിണ്ണയ" ഗ്രന്ഥത്തിൽ ഗോപികളെ പ്രേമമാർഗ്ഗത്തിൽ ഗുരുവായി സ്വീകരിച്ചിരിക്കുന്നതായി പറഞ്ഞു കാണുന്നു.

സൂത്രം: 22 ഓം നതത്രാപിമാഹാത്മ്യജ്ഞാന-
വിസ്മൃത്യപവാദ:

അത്ഥം (ഗോപികളുടെ) ഈ അവസ്ഥയിലും മാഹാത്മ്യജ്ഞാന വിസ്മൃതിയില്ലായിരുന്നു. (അതായതു് മാഹാത്മ്യജ്ഞാനം ഉണ്ടായിരുന്നു.

വ്യാഖ്യാനം: ശ്രീകൃഷ്ണനെ ഗോപികരം ഈശ്വരനായി അറിഞ്ഞില്ലെന്നാണ് അനേകംപേർ വിശ്വസിക്കു

ന്നതു്. എന്നാൽ ഗോപികൾതന്നെ "മൈവം വിഭോ അർഹതിഭവാൻ ഗദിതും നൃശംസം". "അസ്ത്യേവമേതദുപദേശപദേ ത്വയീശേ പ്രേഷ്ഠോഭവാം സ്തനുഭൃതാം കിലബന്ധുരാത്മാ" വ്യക്തം ഭവാൻ വ്രജഭയാർത്തിഹരോ അഭിജാത; "നഖലുഗോപികാനന്ദനോ ഭവാ നഖിലദേഹി നാമന്തരാത്മദൃക്" ഇത്യാദി വിധത്തിൽ പറയുമ്പോൾ ഈ വിശ്വാസത്തിനു് ഒരടിസ്ഥാനവുമില്ലെന്നു് സ്പഷ്ടമായി കാണുന്നതാണു്. മേൽ വിവരിച്ച ശ്ലോകങ്ങളും അവയുടെ അൎത്ഥവും താഴെ പറയുന്നു:-

"മൈവം വിഭോ അർഹതിഭവാൻഗദിതും നൃശംസം
സന്ത്യജ്യസർവ്വവിഷയാം സ്തവപാദമൂലം
ഭക്ത്യാ ഭജസ്വദുരവ ഗ്രഹമാത്യ ജാസ്മാൻ
ദേവോയഥാദി പുരുഷോഭജതേ മുമുക്ഷൂൻ"

ഭാഗവതം ദശമം:
അദ്ധ്യായം 29, ശ്ലോകം 31

അർത്ഥം ഹേ! പ്രഭോ ഇപ്രകാരമുള്ള നിഷ്ഠുരവാക്യങ്ങൾ പറയുന്നതു് അവിടത്തേക്കു് ഉചിതമല്ല. എന്തുകൊണ്ടെന്നാൽ ഞങ്ങൾ സകലതും ത്യജിച്ചു് അവിടത്തെ പാദസേവ ചെയ്യുന്നു. ആദിപുരുഷൻ മുമുക്ഷുക്കൾക്കു് അഭയം നൽകുന്നതുപോലെ സ്വതന്ത്ര പുരുഷനായ അങ്ങു് അവിടത്തെ ഭക്തകളായ ഞങ്ങളെ സ്വീകരിക്കണമേ; ത്യജിക്കരുതേ!

"യത്പത്യപത്യസുഹൃദാമനുവൃത്തിരംഗ
സ്ത്രീണാം സ്വധൎമ്മ ഇതിധൎമ്മ വിദാത്വയോക്തം
അസ്ത്യേവമേത ദുപദേശ പദേത്വയീശേ
പ്രേഷ്ഠോഭവാം സ്തനുഭൃതാം കിലബന്ധുരാത്മാ"

ഭാഗ: ദശ: 29. 32

അർത്ഥം: ഹേ! പ്രഭോ! പതി, പുത്ര, ബന്ധു, ബാന്ധവന്മാരെ സേവിക്കുന്നതാണ് സ്ത്രീകൾക്ക ധർമ്മമെന്ന് ധർമ്മവിത്തായ അങ്ങ പറയുന്നത്, ഉപദേശദാതാവായ അങ്ങിൽതന്നെയിരിക്കട്ടെ എന്തുകൊണ്ടെന്നാൽ അങ്ങുതന്നെയാണ് സകലരുടേയും പ്രിയതമനായ ബന്ധുവും, ആത്മാവും. അതുകൊണ്ടു ഞങ്ങളുടെ പതിപുത്രാദികളായ സ്വജനങ്ങളെല്ലാം അവിടുന്നുതന്നെയാണ്.

"വ്യക്തം ഭവാൻ വ്രജഭയാർത്തിഹരോ അഭിജാതോ-
ദേവോയഥാദി പുരുഷ: സുരലോക ഗോപ്താ"

ഭാഗ. ദശ.–29 38

അർത്ഥം ആദിപുരുഷനായ ദേവദേവൻ, സുരന്മാരെ രക്ഷിക്കുന്നതുപോലെ അവിടുന്ന്, വ്രജവാസികളുടെ ഭയാർത്തിയെ ഹരിക്കുന്നതിനായി അവതരിച്ചിരിക്കുന്നു എന്നു ഞങ്ങളറിയുന്നു.

"നഖലുഗോപികാനന്ദനോ ഭവാ-
നഖിലദേഹിനാ മന്തരാത്മദൃക്
വിഖനസാർത്ഥിതോവിശ്വഗുപ്തയേ
സഖ ഉദേയിവാൻ സാത്വതാംകുലേ"

ഭാഗ: ദശ: 31–4

അർത്ഥം ഹെ സഖെ ബ്രഹ്മാവ് വിശ്വപാലനാർത്ഥംപ്രാർത്ഥിച്ചതിനാൽ അങ്ങ് യദുകലത്തിൽ ജനിച്ചു. അങ്ങ് യശോദാനന്ദനൻ മാത്രമല്ല. വാസ്തവം നോക്കിയാൽ അങ്ങ് സകല പ്രാണികളുടേയും അന്തരാത്മാവിന്റെ സാക്ഷിയാണ്–അതായതു് അങ്ങ് അന്തര്യാമിയായ പരമേശ്വരനാണ്.

പൂതനാ മോക്ഷം, തൃണാവർത്തൻ കേശി ധേനുകൻ ഇവരുടെ വധം, ഗോവർദ്ധനോദ്ധാരം മുതലായതു് പ്രത്യ

ക്ഷമായി ഈ ഗോപികൾ കണ്ടിരിക്കുന്നു. മാഹാത്മ്യജ്ഞാനവിസ്മൃതി എങ്ങനെ ഉണ്ടാകും? 'കൃഷ്ണസ്തുഭഗവാൻ സ്വയം' എന്നാണ് അറിവ്— അറിഞ്ഞോ അറിയാതെയോ മരുന്ന് ഉള്ളിൽ കടന്നാൽ ഫലം കാണുന്നു. വസ്തുശക്തിയും നാം കാണുന്നുണ്ടല്ലോ. അമൃത സമുദ്രത്തിൽ വീണുപോയാൽ മൃതിയുണ്ടാകയില്ല എന്ന് ഭഗവാൻ ശ്രീ രാമകൃഷ്ണദേവൻ കൂടെക്കൂടെ പറയുന്നുണ്ടായിരുന്നു.

എന്നാൽ അറിവോടുകൂടിയുള്ള ഈശ്വരാനുരാഗം കൊണ്ടു് പരാഭക്തിയുടെ ഉദയം വേഗം സംഭവിക്കുന്നു എന്ന വിശേഷം കാണുന്നു

സൂത്രം 23 ഓം തദ്വിഹീനം ജാരാണാമിവ.

അർത്ഥം മാഹാത്മ്യ ജ്ഞാനമില്ലെങ്കിൽ ജാരന്മാരുടെ (പ്രേമത്തെ) പോലെയാകും.

വ്യാഖ്യാനം മാഹാത്മ്യ ജ്ഞാനമില്ലാതെയുള്ള പ്രേമം ജാരന്മാരുടേതുപോലെ— (വ്യഭിചാരാസക്തപുരുഷപ്രേമം പോലെ)-യാണ്.

**സൂത്രം 24 ഓം നാസ്ത്യേവതസ്മിം സ്തത്സുഖസുഖിത്വം**

അർത്ഥം അതിൽ (ജാരന്മാരുടെ പ്രേമത്തിൽ) പ്രിയതമന്റെ സുഖത്തിൽ സുഖം ഇരിക്കയില്ല

വ്യാഖ്യാനം എന്തുകൊണ്ടെന്നാൽ വ്യഭിചാരികൾ കാമപരവശരായി അവരുടെ സുഖ സാധനാർത്ഥമായി മാത്രം പ്രീതിയെ പ്രകാശിപ്പിക്കുന്നു. അവരുടെ അന്തഃകരണത്തിൽ തൽസുഖസുഖിത്വം എങ്ങനെ വരും?

ഗോപികൾ പ്രേമികകൾ ആയിരുന്നു, കാമുകികൾ അല്ലായിരുന്നു. അവൎക്കു ഭഗവാൻ ശ്രീകൃഷ്ണനോട്ട് പ്രേമം ആയിരുന്നു. കാമപരതന്ത്രകളായി ഇന്ദ്രിയ ചാരിതാൎത്ഥ്യത്തിനുവേണ്ടിയല്ല അവർ ഭഗവാനെ സേവിച്ചതു്–പ്രേമവും കാമവും ഭിന്ന വിഷയങ്ങളാണ്. "എന്നെക്കൊണ്ടു മറ്റൊരുവൻ സുഖിക്കട്ടെ, ആ സുഖത്തിൽ ഞാൻ സുഖിക്കും" ഇപ്രകാരം തോന്നുന്നതാണു പ്രേമം. അന്യനെക്കൊണ്ടു ഞാൻ സുഖിക്കും എന്നു വിചാരിക്കുന്നതാണു കാമം. ഗോപികൾ അവരവരുടെ സൗന്ദര്യത്തേയും, യൗവനത്തേയും, മനസ്സിനേയും, പ്രാണനേയും എല്ലാം ശ്രീകൃഷ്ണവിലാസത്തിനായി സമൎപ്പിച്ചു. വ്രജലീല ആശ്ചൎയ്യമായ പ്രേമലീലയാണ്.

"തന്റെ സുഖാനുഭവം മാത്രമാണ് കാമം ഇച്ഛിക്കുന്നതു് എന്നാൽ പ്രേമമോ? കൃഷ്ണസുഖം മാത്രം പ്രബലമായി കാംക്ഷിക്കുന്നു. ലൗകികാചാരങ്ങൾ, വൈദികാചാരങ്ങൾ, ശരീരധൎമ്മകൎമ്മങ്ങൾ, ലജ്ജ, ധൈര്യം, ദേഹസുഖം, ആത്മസുഖം, ഇവയെല്ലാം ത്യജിച്ചു് കൃഷ്ണഭജനം ചെയ്യുന്നു. കൃഷ്ണസുഖം മാത്രമാണ് പ്രേമം സേവിക്കുന്നതു്. അതിനാൽ കാമവും, പ്രേമവും തമ്മിൽ വളരെ അന്തരം ഉണ്ടു്. കാമം, അന്ധതമം, പ്രേമം, നിൎമ്മലഭാസ്കരൻ!

ചൈതന്യ സ്വാമികൾ

൫

## ചതുർത്ഥാനുവാകം

സൂത്രം: 25 ഓം സാതുകർമ്മജ്ഞാന യോഗേഭ്യോ/പ്യ-
ധികതരാ

അർത്ഥം. അതു് (ഭക്തി) കർമ്മം, ജ്ഞാനം, യോഗം, ഇവ
യെക്കാളും ശ്രേഷ്ഠമാണ്.

വ്യാഖ്യാനം. ഭഗവൽഗീതയും ഇപ്രകാരം പറഞ്ഞു കാണുന്നു

"തപസ്വിഭ്യോ/ധികോയോഗീ
ജ്ഞാനിഭ്യോ/പിമതോ/ധിക:
കർമ്മിഭ്യശ്ചാധികോ യോഗീ
തസ്മാദ് യോഗീ ഭവാർജ്ജുന!"

"യോഗിനാമപി സർവ്വേഷാം
മദ്ഗതേനാന്തരാത്മനാ-
ശ്രദ്ധാവാൻ ഭജതേയോമാം
സമെയുക്തതമൊമത"

ഈ വാക്യത്താൽ ഭഗവാൻ ജ്ഞാനത്തേയും; കർമ്മ
ത്തേയും അപേക്ഷിച്ചു് യോഗത്തിൻെറ പ്രാധാന്യം കാണി
ച്ചു് ഭക്തനെ യോഗികളിൽവച്ചു പ്രധാനൻ എന്നു പറയുന്നു.
കർമ്മം, ജ്ഞാനം, യോഗം ഇവയുടെ സാധനകാലങ്ങളിൽ
വർണ്ണാശ്രമാധികാരാനധികാരം മുതലായവയിൽ ദൃഷ്ടിവ
യ്ക്കണം. എന്നാൽ ഭക്തിസാധനയ്ക്കു് ഇപ്രകാരമുള്ള പ്രതി
ബന്ധങ്ങൾ ഒന്നും ഇല്ല.

ഈ ഭക്തി, ദേവഭക്തി; ഗുരുഭക്തി, രാജഭക്തി എന്ന
തുപോലെ ഒരു വെറും രാഗവിശേഷമല്ല. ഈ ഭക്തി വിശേ
ഷങ്ങൾ കർമ്മംകൊണ്ടു് ഉണ്ടാകാവുന്നതും, നശിക്കാവുന്നതും
ആണല്ലോ? എന്നാൽ ഉത്തമാസ്പദമായ ഈശ്വരൻ ഈ
രാഗത്തിനു ലക്ഷ്യമായിത്തീരുമ്പോൾ ഇതിനെ സാക്ഷാത്താ

യ ഭക്തി എന്നു പറയുന്നു. ഈ രാഗവും മനുഷ്യന്ന് സ്വതസിദ്ധമാണ്. കർമ്മയോഗവും, ജ്ഞാനയോഗവും ഈ സാക്ഷാത്തായ ഭക്തിക്ക് സഹായങ്ങളാകുന്നു. രാജയോഗം, കർമ്മ, ജ്ഞാന, ഭക്തികൾക്ക് സാമാന്യേനതന്നെ സഹായകവുമാണ്. അപരോക്ഷാനുഭൂതി എന്ന് ജ്ഞാന മാർഗ്ഗക്കാരും, പരാഭക്തിയെന്ന് ഭക്തിമാർഗ്ഗക്കാരും പറയുന്നത് യഥാർത്ഥത്തിൽ ഒന്നുതന്നെയെന്ന് അറിയേണ്ടതാണ്. ഈ പരാഭക്തി പരോക്ഷജ്ഞാനത്തേക്കാളും നിഷ്കാമകർമ്മയോഗത്തേക്കാളും മററു പല യോഗങ്ങളേക്കാളും ഉൽകൃഷ്ടതന്നെയാണല്ലൊ?

"ശുദ്ധഭക്തിയും ശുദ്ധജ്ഞാനവും ഒന്നുതന്നെ"

ശ്രീ രാമകൃഷ്ണദേവൻ

സൂത്രം 26 ഓം ഫലരൂപത്വാൽ

അർത്ഥം എന്തുകൊണ്ടെന്നാൽ അതുതന്നെയാണു ഫലം.

വ്യാഖ്യാനം ജ്ഞാനാഭിമാനികൾ പറയുന്നത് ഭക്തിസാധനകൊണ്ട് ജ്ഞാനമാകുന്ന ഫലം ലഭിക്കുമെന്നാണ്. എന്നാൽ നമ്മുടെ സൂത്രകാരൻെറ മതം, ജ്ഞാനാദിസാധനകൾ കൊണ്ട് ഭക്തിയാകുന്ന ഫലം ലഭിക്കും എന്നാണ്. എന്തുകൊണ്ടെന്നാൽ ഭഗവത്ഗീതയിലും ഇപ്രകാരം പറയുന്നു.

"അഹങ്കാരം ബലം, ദർപ്പം, കാമം, ക്രോധം
പരിഗ്രഹം
വിമുച്യനിർമ്മമഃശാന്തോ ബ്രഹ്മഭൂയായ കല്പതേ"

"ബ്രഹ്മഭൂതഃപ്രസന്നാത്മാ നശോചതി നകാംക്ഷതി
സമഃസർവ്വേഷു ഭൂതേഷു മദ്ഭക്തിം ലഭതേപരാം"

അദ്ധ്യായം 18, 53–54

ഈ വാക്യത്താൽ ജ്ഞാനം, കർമ്മം, യോഗം ഇവയുടെ സാധനകൊണ്ടു്, അഹംകാരം, ബലം, ദർപ്പം, കാമക്രോധം ഇവയെ ത്യജിച്ച മനുഷ്യൻ നിർമ്മലനും പരമാനന്ദപൂർണ്ണനുമായി ശോക കാമനാദി വിഹീനനായി സർവ്വ ഭൂതങ്ങളിലും സമദർശിയായി തീർന്നാൽ പരാഭക്തി ലഭിക്കും എന്നാണ് ഭഗവാൻ പറയുന്നതു്. സകല സാധനകളുടേയും ലക്ഷ്യം ഭഗവത് കൃപാലാഭമാണ്. എന്നാൽ ഭഗവത് കൃപാദൃഷ്ടിയില്ലാതെ പരാഭക്തി തെളിയുകയില്ല അതുകൊണ്ടു ഭക്തിതന്നെയാണ് സകല സാധനകളുടേയും ഫലം.

'ബഹൂനാം ജന്മനാമന്തെ ജ്ഞാനവാൻമാംപ്രപദ്യതെ
വാസുദേവസ്സർവ്വമിതി സമഹാത്മാ സുദുർല്ലഭഃ"

ജ്ഞാന സാധനകൾ വളരെ ജന്മങ്ങൾ ചെയ്തതിനു ശേഷം സർവ്വം വാസുദേവനെന്ന് അനുഭവിച്ചു് ജ്ഞാനി എന്നെത്തന്നെ പ്രാപിക്കുന്നു. ഈ പ്രപത്തിക്കശേഷം അപരോക്ഷമായ അനുഭൂതി – ഈ പരാഭക്തി–നിത്യാനന്ദമായ ഫലംതന്നെയാണ്:

സൂത്രം 27 ഓം ഈശ്വരസ്യാപ്യഭിമാനദ്വേഷിത്വാ–
ദൈന്യപ്രിയത്വാച്ച"

അർത്ഥം ഈശ്വരനും അഭിമാനത്തോടു വെറുപ്പും, ദൈന്യതയോടു സ്നേഹവും ഉണ്ടു്.

വ്യാഖ്യാനം കർമ്മവും, യോഗവും, ജ്ഞാനവും അഭ്യസിക്കുമ്പോൾ സാധകന്റെ മനസിൽ തത്തത് സാധനാഭിമാനം ഉദിച്ചാൽ ഭഗവാൻ പ്രസന്നനാകയില്ല. (ഭഗവത് കൃപയുണ്ടാകയില്ല) അദ്ദേഹം ദീനന്മാരുടെ ഏക ബന്ധുവും, പതിതന്മാരുടെ ഉദ്ധാരകനും, ദരിദ്രന്മാരുടെ സർവ്വസമ്പത്തും ആണ്. എന്നാൽ അഭിമാനികളുടെ ഒന്നും തന്നെയല്ല. അഭിമാനിക്കു് അദ്ദേഹത്തെ അല്പം

പോലും സ്നേഹിക്കാൻ സാധിക്കയില്ല. പൂർണ്ണ ഹൃദയത്തോടു് (പ്രാണൻനിറഞ്ഞു്) സ്നേഹിച്ചി ല്ലെങ്കിൽ അദ്ദേഹത്തിൻെറ ചരണങ്ങളിൽതന്നെ താൻ സമർപ്പിച്ചില്ലെങ്കിൽ—"ഞാൻ അവിടു ത്തെ, അവിടുന്നു് എൻെറ എന്നുള്ള ധാരണ ഉണ്ടായില്ലെങ്കിൽ — ഭഗവത്പ്രീതി ലാഭം ഉണ്ടാകയില്ല.

"നാരായണൻെറ സഖിയാകിയ പാണ്ഡവന്നു്
പാരിച്ചദർമ്മമടക്കി വരം കൊടുപ്പാൻ;
കൈരാതവേഷധരനാകിയ ചന്ദ്രചൂഡൻ
കാരുണ്യമെങ്കലരുളീടുക സർവ്വകാലം"

അർജ്ജുനനു്, താൻ വലിയ വില്ലാളിയാണെന്നും തന്റെ അമ്പുകൊണ്ടുതന്നെയാണ് പന്നി മരിച്ചതെന്നും തോന്നിയി രുന്നു. തനിക്കു നേരത്തേതന്നെ ഉള്ള കനത്ത അഭിമാനമാ ണിതിനു കാരണം. കിരാത വടിവാന്ന ശ്രീഭഗവാൻ അഭി മാന ദ്വേഷിയാകയാൽ അർജ്ജുനനെ യുദ്ധം ചെയ്തു തോൽ പ്പിച്ചു. അപ്പോഠം അർജ്ജുനനുണ്ടായ ദൈന്യവും, ഉമാ ദേവിയുടെ കാരുണ്യവും, അർജ്ജുനൻെറ കാര്യനിവൃത്തി യും കിരാതം കഥയിൽനിന്നും നമുക്കു മനസ്സിലാകുന്നു അർ ജ്ജുനൻെറ കർമ്മം, ജ്ഞാനയോഗങ്ങഠം ഒന്നും തന്നെ തന്റെ ദൈന്യത്തിൽനിന്നും ഉണ്ടായ ഭഗവൽപ്രീതിയോടു് ഉപ മിക്കത്തക്കതല്ല. ദൈന്യപ്രിയത്വം ഹേതുവായി ഭഗവാൻ ഭക്തനെ വരിക്കുന്നു.

സൂത്രം 28 **ഓം തസ്യാജ്ഞാനമേവ സാധനമിത്യേകേ**

അർത്ഥം ജ്ഞാനം അതിനു് (ഭക്തിക്കു്) സാധനം എന്നു ചിലർ പറയുന്നു.

വ്യാഖ്യാനം ഈ മതം (അഭിപ്രായം) യുക്തിയുക്തമെന്നു തോന്നുന്നില്ല. എന്തുകൊണ്ടെന്നാൽ ഗൃദ്ധ്രഗ

ജേന്ദ്രാദികൾ ജ്ഞാനവിഹീനരായി ഭക്തികൊണ്ടു മാത്രം ഭഗവാനെ വിളിക്കയും അദ്ദേഹത്തിന്റെ ദർശനം ലഭിക്കയും ചെയ്തു.

"കേവലേ നഹിഭാവേന ഗോപ്യോ ഗാവഃഖഗാഃമൃഗി:
യേന്യേ മൂഢധിഃയാനാഗാ:സിദ്ധാ:മാമിയുരഞ്ജസാ:

അതുകൊണ്ടു ജ്ഞാനസാധനകൾ ചെയ്തു എങ്കിലെ ഭക്തിയുണ്ടാകൂ എന്നു പറയുന്നതു ശരിയല്ല.

സൂത്രം: 29 **ഓം അഃന്യോ/ന്യാശ്രയത്വമിത്യന്യെ**

**അർത്ഥം** മററു ചിലർ പറയുന്നതു ഭക്തിയും, ജ്ഞാനവും പരസ്പരം ആശ്രയിച്ചിരിക്കുന്നു എന്നാണ് (ഭക്തി ജ്ഞാനത്തിനും ജ്ഞാനം ഭക്തിക്കും)

**വ്യാഖ്യാനം** ഈ അഭിപ്രായവും യുക്തിയുക്തമായി തോന്നുന്നില്ല. എന്തെന്നാൽ. സാത്വികഭക്തി പ്രവർത്തിക്കുമ്പോൾ ചിത്തം നിർമ്മലവും, പ്രകാശകവും അനാമയവും ആയിത്തീരുന്നു. ജ്ഞാനവും തെളിയുന്നു. "രാഗാനുഗാ" എന്നു പറയപ്പെടുന്ന നിർഗ്ഗുണഭക്തി സമീപസ്ഥമാകുമ്പോൾ തത്വജിജ്ഞാസ ഉണ്ടാകുന്നില്ല.

ശാണ്ഡില്യ മഹർഷിയുടെ അഭിപ്രായത്തിൽ ഗീതയിൽ പറയപ്പെട്ടിട്ടുള്ള എല്ലാ വാക്യങ്ങളും പരാഭക്തിക്കു പോഷകങ്ങളാണ് എന്നാകുന്നു. കർമ്മം ഭക്തിയുടെ ഉപാദാനവും, താദാത്മ്യജ്ഞാനം ഭക്തിയുടെ പരമകാഷ്ഠയുമാകുന്നു.

ജ്ഞാനത്തിന്റെ പരിപക്വാവസ്ഥയുടെ (അപരോക്ഷജ്ഞാനത്തിന്റെ) നാമമത്രെ പരാഭക്തി. നിഷ്ഠ, ശ്രദ്ധ, ഈശ്വരോപാസന, ചിത്തശുദ്ധി, ജ്ഞാനം ഈശ്വര

സാക്ഷാൽകാരം, ഈശ്വരന്റെ ദയാദൃഷ്ടി, പരാഭക്തി ഈ വിധം അനുക്രമിക്കുന്നു.

സൂത്രം 30 ഓം സ്വയം ഫലരൂപതേതി ബ്രഹ്മകുമാരാ:

അർത്ഥം ബ്രഹ്മപുത്രന്മാരായ സനകാദികളുടേയും, നാരദന്റെയും മതത്തിൽ ഭക്തിതന്നെയാണു ഫലം

വ്യാഖ്യാനം തനിക്കു സുന്ദരമോ, മോഹനമോ, മധുരമോ, ആശ്ചര്യകരമോ ആയ ഏതെങ്കിലും ഒന്നിനോട് താനേതന്നെ തോന്നുന്ന ആകർഷണം പരാഭക്തിയുടെ മനുഷ്യ സഹജമായ, ആദിമരൂപം, അവികസിതരൂപമായ എളിയ രൂപം തന്നെയാകുന്നു അതു് മറ്റൊരു കർമ്മത്തിന്റെ ഫലമായി വിചാരിക്കാൻ പാടില്ല. തന്റെ ശ്രമമോ സാമർത്ഥ്യമോ കൊണ്ടു് ഭക്തി ലഭിക്കയില്ല. ഭഗവൽ ഭജനം ചെയ്തു് മനോമാലിന്യങ്ങൾ നീങ്ങി ഭഗവദാസ്ഥാനമായ ചിത്തം നിർമ്മലമാകുമ്പോൾ സർവ്വത്ര നിറഞ്ഞും എന്നാൽ മറഞ്ഞും നിൽക്കുന്ന ആ വിശ്വാത്മാവ് അവിടെ തെളിഞ്ഞു വിളങ്ങുന്നതാണ്.

സത് ചിത് ആനന്ദരൂപനായ ഭഗവാന്റെ ഏതെങ്കിലും ഒരു രൂപത്തിൽ മാത്രം അദ്ദേഹത്തെ ഉപാസിക്കുന്നതുമാത്രമാണ് ശരിയായ മാർഗ്ഗം, മറ്റൊന്നും ശരിയല്ലെന്ന് ആരും നിർബന്ധം പിടിക്കരുതു്. ഭഗവാൻ ചിദ്രൂപനാണെങ്കിൽ അതേസമയംതന്നെ അദ്ദേഹം ആനന്ദരൂപനുമാണ്. അറിയുന്നതിനേക്കാൾ സൂക്ഷ്മതരവും അതിദൃഢവുമാണ് അനുഭവം. ഈ അനുഭവം ഉണ്ടാകും വേളയിൽ അദ്വൈതവും സിദ്ധിക്കുന്നു. പരമഭക്തന്മാരായ സനകാദികളും, ശ്രീനാരദശുകാദികളും ദ്വൈതികളോ മായാബദ്ധന്മാരോ ആണെന്ന് അദ്വൈത ഭാഷ്യകാരനിൽ മുഖ്യനായ

ശ്രീ ശങ്കരനും സൂചിപ്പിക്കപോലും ചെയ്തിട്ടില്ല. അസ്തി-ഭാതി-പ്രിയം ഈ മൂന്നും അന്യോന്യാവിഭാജ്യമായ ബ്രഹ്മരൂപം എന്നാണല്ലോ. ജീവനും സ്വരൂപത:ഇപ്രകാരം തന്നെ.

സൂത്രം 31 ഓം രാജഗൃഹഭോജനാദിഷു തദൈവ-
ദൃഷ്ടത്വാത്

അർത്ഥം രാജഗൃഹത്തിലും, ഭോജനാദികളിലും, അപ്രകാരം തന്നെ കാണപ്പെടുന്നു.

വ്യാഖ്യാനം ഭക്തി തന്നെയാണ് അതിന്റെ ഫലമെന്ന് മുൻപു പറഞ്ഞതിനെ ദൃഷ്ടാന്തപ്പെടുത്തുന്നു.

സൂത്രം 32 ഓം നതേനരാജ പരിതോഷ:
ക്ഷുധാശാന്തിർവ്വാ.

അർത്ഥം അതുകൊണ്ട് രാജാവിന്റെ സന്തോഷമോ, ക്ഷുധാശമനമോ ഇല്ല.

വ്യാഖ്യാനം ഭക്തി, ജ്ഞാനത്തിന്റെ ഫലമല്ല എന്നുള്ളതിനെ സാധിക്കുന്നു. രാജാവ് ബലവാനും, സൗമ്യനും. ദയാലുവും ധർമ്മശീലനും, പ്രജാരഞ്ജകനും ആണെന്നറിഞ്ഞതുകൊണ്ട് രാജാവിന്റെ സന്തോഷം ലഭിക്കുമോ?

മന്ത്രി, സേനാനായകൻ, ചാരൻ ഈ വിവിധ രാജപുരുഷന്മാരുടേയും രാജാവിനോടുള്ള ഭക്തി, അഭിമാനം കൊണ്ട് വേഗത്തിൽ ദൂഷിതമാകാവുന്നതാണ്. രാജാവിന്റെ മടിയിലിരുന്നു കളിക്കുന്ന ആത്മജനു് തന്നോട് എത്ര പ്രിയമാണെന്നും നമുക്ക് ഊഹിക്കാമല്ലോ. അനന്യഭാവത്തിൽ സ്നേഹിക്കുന്നതാണ് രാജപരിതോഷത്തിനു കാരണം.

അതുപോലെതന്നെ ഘൃതാദികളെക്കൊണ്ട് മധുരപദാർത്ഥങ്ങൾ (പലഹാരങ്ങൾ) തയ്യാറാക്കുന്നു എന്നറിഞ്ഞതുകൊണ്ട് ക്ഷുധാശാന്തിയുണ്ടാകുമോ? ഒരിക്കലുമില്ല. വാസ്തവത്തിൽ ഈശ്വരന്റെ സ്വരൂപജ്ഞാനംകൊണ്ട് ജീവികൾക്ക് ഉദ്ദിഷ്ടസാദ്ധ്യം ഉണ്ടാകയില്ല. പ്രേമംതന്നെയാണ് ലക്ഷ്യമായിരിക്കേണ്ടതു്.

സൂത്രം 33 ഓം തസ്മാത്സൈവ ഗ്രാഹ്യാമുമുക്ഷുഭിഃ

അർത്ഥം അതിനാൽ മുമുക്ഷുക്കൾ ഭക്തിയെത്തന്നെയാണ് ഗ്രഹിക്കേണ്ടതു്.

വ്യാഖ്യാനം സൂത്രകാരൻ അനേകവിധം വിചാരം ചെയ്തതിൽ പിന്നീട് കർമ്മം, ജ്ഞാനം, യോഗം ഇവ മൂന്നും മുക്തിസാധനകളാണെങ്കിലും ആ മാർഗ്ഗങ്ങളിൽ വലുതായ വിഘ്നങ്ങൾ ഉണ്ടെന്നു സ്ഥാപിച്ചിരിക്കുന്നു. മുക്തിലാഭത്തിനുവേണ്ടിയും ഈശ്വരലാഭത്തിനായിക്കൊണ്ടും ഭക്തിതന്നെയാണ് നിർമ്മലവും സുഗമവുമായ മാർഗ്ഗം.

അതുകൊണ്ട് ജീവജാലങ്ങളോടുള്ള പരമകാരുണ്യത്താൽ ഭക്തിസാധനയെ അഭ്യസിക്കുവാൻ ശ്രീനാരദമഹർഷി നിർദ്ദേശിച്ചിരിക്കുന്നു. ഭക്തിയുടെ ലക്ഷ്യമല്ല മുക്തി—എന്നാൽ ഭക്തിസാധനാമാർഗ്ഗത്തിൽക്കൂടി പോകുമ്പോൾ വഴിമദ്ധ്യത്തിൽ മുക്തി താനേ വന്നുചേരുന്നു. മുക്തിലാഭത്തിനപ്പുറവും ഭക്തിമാർഗ്ഗം സുദൂരവിസ്തൃതമായിരിക്കുന്നു.

"ആത്മാരാമാശ്ചമുനയോ നിർഗ്രന്ഥാ പ്യുരുക്രമേ
കുർവന്ത്യഹൈതുകീം ഭക്തിം ഇത്ഥം ഭൂതഗുണോ
ഹരിഃ

ഹേ! രാജൻ! എല്ലാററിലും തൃപ്തിവന്ന് ഹൃദയഗ്രന്ഥികൾ പൊട്ടിക്കെട്ടററവരായ മഹർഷിമാർപോലും പ്രേമലാ

ഭാത്ഥമായി മാത്രം പിന്നെയും ഭഗവാനെ ഭജിച്ചുകൊണ്ടിരിക്കുന്നു. ഹരിയുടെ മാഹാത്മ്യം ഏതാദൃശമാണ്.

മുക്തിക്കുവേണ്ടി മുമുക്ഷു പ്രത്യേകം സാധനചെയ്യേണ്ട: ഭക്തിതന്നെയാണ് സമസ്തപുരുഷാത്ഥങ്ങളേയും നല്കുന്നതു

## പഞ്ചമ അനുവാകം

**സൂത്രം 34 ഓം തസ്യാഃ സാധനാനിഗായന്ത്യാചാര്യാ:**

അർത്ഥം ആചാര്യന്മാർ ഭക്തിയുടെ സാധനകളെപ്പററി ഇപ്രകാരം പാടിയിരിക്കുന്നു.

വ്യാഖ്യാനം ഇതിനു മുൻപിൽ (മുൻ അനുവാകത്തിൽ) ഭക്തിയുടെ പ്രാധാന്യത്തെ പ്രതിപാദിച്ചുകഴിഞ്ഞു. ഇപ്പോൾ മഹർഷി അതിൻെറ (ഭക്തിയുടെ) സാധനകളെ വ്യാഖ്യാനിക്കുന്നു.

ആചാര്യന്മാർ എന്നു പറഞ്ഞാൽ ഭക്തിസാധനകൾ ചിരകാലം അനുശീലിച്ച് ഭക്തിസിദ്ധന്മാരായിട്ടുള്ളവരാണ്. അല്ലാതെ ഗ്രന്ഥമെഴുത്തുകാരല്ല.

**സൂത്രം 35 ഓം തത്തുവിഷയത്യാഗാത് സംഗത്യാഗാച്ച**

അത്ഥം അതു് (ഭക്തിസാധന) വിഷയത്യാഗംകൊണ്ടും സംഗത്യാഗം കൊണ്ടും സാധിക്കും.

വ്യാഖ്യാനം ഇന്ദ്രിയങ്ങൾ വിഷയാസ്വാദനത്തിൽ നിന്നും വിരക്തമായാൽ മനസ്സ് ഭഗവാനിൽ മഗ്നമാകും. വിഷയരുചി മനസ്സിനെ എല്ലായ്പോഴും ഒരു വിഷയത്തിൽനിന്നും മറെറാരു വിഷയത്തിലേക്കു ആകർഷിക്കുന്നു. ഇപ്രകാരം വിഷയ

ത്തോടുകൂടിയും ലൗകികരോടു ചേർന്നും മന സ്സിനെ വിഹ്വലമാക്കിയാൽ അതു വിക്ഷിപ്തവും ചഞ്ചലവും, ദുർബ്ബലവും ആകും. സമ്പൂർണ്ണമായ ഏകാഗ്രത ലഭിച്ചില്ലെങ്കിൽ ഭക്തിയിൽ മഗ്നമാ കയില്ല ഭക്തിസാധന ചെയ്യണമെങ്കിൽ പ്രഥമ മായിട്ടു വൈരാഗ്യവും നിസ്സംഗത്വവും അത്യാ വശ്യമാണ്.

"ഇന്ദ്രിയാണ്യന്ന ശുഷ്യന്തി നിരാഹാരസ്യ ദേഹിന:
രസവർജം............

വിഷയങ്ങളെ ഹഠാൽ ഉപേക്ഷിച്ചിരിക്കുന്ന ദേഹി യുടെ ഇന്ദ്രിയ ബലങ്ങൾ ശോഷിച്ചുപോകുന്നു. അങ്ങനെ യാണെങ്കിലും ആ വിഷയങ്ങളിലുള്ള സംഗം-തൃഷ്ണ—പിന്നെ യും മനസ്സിൽ കിടക്കും. ആ തൃഷ്ണയും ഭഗവൽകൃപകൊണ്ടു് നശിക്കതന്നെ വേണം

"തസ്മാദ് വിവർദ്ധയേൽ ഭക്തിം
ശിവേ പരമകാരണേ
ത്യജേൽ ച വിഷയാസംഗാ
ശ്രേയോർത്ഥീമതിമാൻ നര:"

ശ്രീ വിവേകാനന്ദ സ്വാമികൾ ഇപ്രകാരം പറയുന്നു. ഭഗവാനോടുള്ള പരമാനുരാഗത്തിൽനിന്നും ജനിക്കുന്നതായി ഭഗവാനല്ലാതെയുള്ള എല്ലാ വസ്തുക്കളോടുമുള്ള വൈരാഗ്യം തന്നെയാണ് ഭക്തന്റെ ത്യാഗം. ഈ വൈരാഗ്യം വരു മ്പോൾ പരാഭക്തിയുടെ ഉന്നത പ്രദേശങ്ങളിലേക്കു കടന്നു ചെല്ലുവാൻ ജീവനു് വാതിൽ തുറന്നു കിട്ടുന്നു. അപ്പോ ഴാണു പരാഭക്തി നമുക്കു മനസ്സിലാകാൻ തുടങ്ങുന്നതു്

"തോഷവും രോഷവും നൽകും മലിനയാം
വാസനയെ സംഗമെന്നു ചൊല്ലുന്നിതു
രാമമേനോൻ—വാസിഷ്ഠം

"കൃഷ്ണപ്രേമം വർദ്ധിക്കുംതോറും തൃഷ്ണാത്യാഗവും വർദ്ധിക്കുന്നു"

"വിഷയങ്ങളെ സ്മരിച്ചീടുന്ന ചിത്തം സദാ-
വിഷയങ്ങളിൽതന്നെ യോജിച്ചീടുന്നു നൂനം.
എന്നെ ധ്യാനിക്കും ചിത്തം എങ്കൽ ചേർന്നീടുന്നിതു
നിർണ്ണയം അതിനാലെ അസത്താം ധ്യാനമെല്ലാം
സ്വപ്ന സന്നിഭമെന്നു തള്ളി മാനസമെങ്കൽ
എപ്പോഴും മത്ഭാവിത ഭാവത്തോടിരിക്കണം.

ഭാഗവതം XI സ്കന്ധം

സൂത്രം 36 ഓം അവ്യാവൃത ഭജനാത്

അർത്ഥം സർവ്വദാ ഭഗവൽ ഭജനം ചെയ്യുന്നതു് ഭക്തി സാധനയ്ക്കു് അനുകൂലമാണ്

വ്യാഖ്യാനം ജീവധാരണത്തിന് അത്യാവശ്യമായ ഭോജനാദികാര്യങ്ങളിൽ ശ്രദ്ധ വരുമെങ്കിലും എല്ലാ സമയവും ഭഗവാൻെറ നാമ ജപവും തദ്ഗുണഗാനവും ചെയ്യുക. എന്തുകൊണ്ടെന്നാൽ ഈശ്വര ചിന്തനയിൽനിന്നും അകന്നാൽ മനസ്സ് രജസ്തമോഗുണങ്ങളുടെ ആവേശത്തിൽ ആക്രമിതമാകും. ഉടൻതന്നെ മനസ്സിനെ വിഷയചിന്ത ബാധിക്കും. സകല അവസ്ഥകളിലും ഇന്ദ്രിയങ്ങളോടുകൂടി മനസ്സിനെ ഭഗവത് പാദാരവിന്ദങ്ങളിൽ വിലയനമാക്കിയാൽ (ചേർത്താൽ) ക്രമത്തിൽ ഭക്തി വർദ്ധിക്കും.

"അവ്യാവൃതോ ഭജേൽ കൃഷ്ണം
പൂജയാശ്രവണാദിഭി:"

"ദീർഘകാല നൈരന്തര്യ സല്ക്കാരാ സേവിതോദൃഢഭൂമി" എന്നു രാജയോഗസൂത്രം.

മനുഷ്യന്റെ ബുദ്ധി രാജസതാമസഗുണങ്ങളുടെ അലകളാൽ അങ്ങുമിങ്ങും അടിക്കപ്പെട്ടുകൊണ്ടേയിരിക്കുന്നു. ആ അലകൾ ശാന്തമാകുന്നതിനുവേണ്ടി നിരന്തരമായ ഭഗവൽ ഭജനം ചെയ്യേണ്ടതുതന്നെയാണ്.

സൂത്രം 37 **ഓം ലോകേ/പി ഭഗവദ്ഗുണ ശ്രവണ കീർത്തനാത്:**

ആർത്ഥം **അന്യരുടെ അടുക്കൽനിന്നും ഭഗവദ് ഗുണകഥാ ശ്രവണം ചെയ്കയും അന്യനോടു താൻതന്നെ അതിനെ കീർത്തിക്കയും ചെയ്താൽ ഭക്തിസാധനയ്ക്കു സഹായമായിരിക്കും.**

വ്യാഖ്യാനം: അവിച്ഛിന്നമായ ഭഗവത് ഭജനത്തിനു സാമർത്ഥ്യംവരുന്നതുവരെ അന്യരുടെ അടുക്കൽനിന്ന് ഭഗവത് കഥാശ്രവണവും, അവരോടു ഭഗവത് കഥാകീർത്തനം ചെയ്യുന്നതും ആവശ്യമാണ്. എന്തുകൊണ്ടെന്നാൽ ഇതുകൊണ്ടു ചിത്തം ഭഗവദഭിമുഖമായി ആകർഷിക്കപ്പെടും. ശ്രീ ചൈതന്യദേവൻ ഇപ്രകാരം പറഞ്ഞിട്ടുണ്ട്

"ഭക്തിഭാവം മനസ്സിൽ സ്ഫുരിക്കുന്നതുവരെ എല്ലായ്പ്പോഴും ഹരികഥാ ശ്രവണാദികൾ ചെയ്യണം. അതിൽ ആസക്തി വർദ്ധിക്കയും ക്രമേണ ഭക്തിബീജം ദൃഢമാകയും ചെയ്യും.

സൂത്രം 38 **ഓം മുഖ്യതസ്തു മഹത് കൃപയൈവ ഭഗവത് കൃപാലേശാദ്വാ.**

**അർത്ഥം : മഹാത്മാക്കളുടെ കൃപയോ, ഭഗവാന്റെ കൃപാകണികയോ ഭക്തിക്കു മുഖ്യസാധനമാണ്.**

വ്യാഖ്യാനം മഹാത്മാവായ ജഡഭരതൻ രഹൂഗണ രാജാവിനോട് ഇപ്രകാരം പറഞ്ഞിരിക്കുന്നു.

"രഹൂഗണൈതത് തപസാനയാതി
നചേജ്യയാ നിർവ്വപണാദ് ഗൃഹാദ്വാ-
നച്ഛന്ദസാ നൈവജലാഗ്നി സൂര്യൈ—
ർവിനാ മഹത്പാദരജോ /ഭിഷേകം"

അർത്ഥം ഹെ രഹൂഗണ! ഭക്തി തപസ്സുകൊണ്ടു സിദ്ധിക്കയില്ല. യാഗാദികർമ്മങ്ങൾ കൊണ്ടും സിദ്ധിക്കയില്ല. ഗൃഹത്തെ ത്യജിച്ച യോഗിയായാലും ഭക്തി വരികയില്ല. വേദവേദാന്തങ്ങൾ അഭ്യസിച്ചതുകൊണ്ടും സിദ്ധിക്കയില്ല സ്നാനം സന്ധ്യാവന്ദനം, തർപ്പണം മുതലായ ജലപ്രയോഗങ്ങൾ കൊണ്ടോ — അഗ്നിഹോത്രാദി യാഗയജ്ഞങ്ങൾ കൊണ്ടോ-സൂര്യോപസ്ഥാനാദി-ഗ്രീഷ്മതാപസേവനാദി-സൂര്യപ്രയോഗം കൊണ്ടോ ലഭിക്കയില്ല. മഹാനുഭാവന്മാരുടെ പാദധൂളിയെ ഗ്രഹിച്ചാൽ മാത്രമെ ഭക്തി സിദ്ധിക്കയുള്ളു.

ഭഗവാനും അക്രൂരനോട് ഇപ്രകാരം പറയുന്നു.-

'നഹ്യമ്മയാനി തീർത്ഥാനി നദേവാ-
മൃച്ഛിലാമയാ:
തേപുനന്ത്യുരുകാലേന ദർശനാദേവ സാധവഃ'

ഭാഗവതം X 84-11

അർത്ഥം ഹെ അക്രൂര! ഗംഗാദിതീർത്ഥങ്ങൾ, മൺമയങ്ങളും ശിലാമയങ്ങളും ആയ ദേവമൂർത്തികൾ ഇവ ചിലരെ വളരെക്കാലം കൊണ്ടു പരിശുദ്ധമാക്കുന്നു. ചിലപ്പോൾ ചിലരെ പരിശുദ്ധമാക്കാനും ഇവയ്ക്കു സാധിക്കയില്ല. എന്നാൽ ഇങ്ങനെയുള്ളവരെ സത്തുക്കൾ ദർശനമാത്രംകൊണ്ടു പരിശുദ്ധമാക്കുന്നു. ബാഹ്യമായ പ്രവൃത്തി

കൊണ്ടോ യത്നം കൊണ്ടോ ഭക്തി ലഭിക്കയില്ല. സത്തുക്കളുടെ അനുഗ്രഹത്തിനു പാത്രമായാൽ ഈശ്വരകൃപാദൃഷ്ടിയുണ്ടാകും. അപ്പോൾ ഹൃദയത്തിൽ ഭക്തിയുടെ ഉദയവും ഉണ്ടാകുന്നു.

പുരാണങ്ങളിൽ ഭഗവാൻ എന്നുള്ള പദം ബ്രഹ്മത്തിനേയും, പരമാത്മാവിനേയും കുറിക്കുന്നു

"വദന്തിതൽ തത്വവിദ:
തത്വംയൽ ജ്ഞാനമവ്യയം
ബ്രഹ്മേതിപരമാത്മേതി
ഭഗവാനിതിശബ്ദ്യതേ"

ഭാഗവതം

ഫലം കർമ്മാനുസാരമാണെന്നു വാദിക്കുന്നവർ ഈശ്വരകാരുണ്യത്തെ ബഹുമാനിക്കുന്നില്ല. ഈശ്വരൻ ഫലദാതാവാണെങ്കിലും കർമ്മമനുസരിച്ചേ അദ്ദേഹത്തിനും ഫലംകൊടുക്കാൻ സാധിക്കയുള്ളു എന്ന് അവർ പറയുന്നു. വിനീതരും ശാന്തരുമായ ഭക്തന്മാരാകട്ടെ അനന്താനന്ദധാമമായ ഭഗവാനെ പ്രാപിക്കുന്നതു് തങ്ങളുടെ പ്രയത്നങ്ങൾ കൊണ്ടു സാധിക്കയില്ല, കോടികോടി പുണ്യകർമ്മങ്ങൾ ചെയ്താലും അമേയനും അചിന്ത്യനും, അനിർദ്ദേശ്യനും ആയിരിക്കുന്ന ഭഗവാനെ പ്രാപിപ്പാൻ ഈ കർമ്മങ്ങൾ മാത്രം കൊണ്ടു സാധിക്കയില്ല, അദ്ദേഹത്തിന്റെ കാരുണ്യദൃഷ്ടി കൊണ്ടു മാത്രമേ സാധിക്കയുള്ളു. അതുമാത്രമാണ് അദ്ദേഹത്തിന്റെ മഹിമകൾ എന്ന് ഭക്തന്മാർ.

കേനോപനിഷത്പ്രകാരം ദേവന്മാർ തങ്ങളുടെ മുൻപിൽ പ്രത്യക്ഷമായ യക്ഷസ്വരൂപത്തെ അറിവാൻ ശ്രമിച്ചു എന്നാൽ അഭിമാനിയായ ഇന്ദ്രൻ ആ ബ്രഹ്മത്തിന്റെ അടുക്കൽ ചെന്നപ്പോൾ ബ്രഹ്മം ഇന്ദ്രനിൽനിന്നും മറഞ്ഞുകളഞ്ഞു. ഇന്ദ്രന്റെ അഭിമാനത്തെ പോക്കുന്നതിനെന്നവണ്ണം

ബഹുശോഭമാനയായ ഉമാഹൈമവതി അയാളുടെ അടുത്തു വന്നു. പ്രത്യക്ഷമായി ഉടൻ മറഞ്ഞ ആ ഭൂതം ബ്രഹ്മമാണെന്നു് ആ ഉമ പറഞ്ഞുകൊടുത്തു. ഈ ഉമാദേവിതന്നെയാണ് ഭഗവൽകാരുണ്യം എന്നു ഭക്തന്മാർ പറയുന്നതു്

"തപഃപ്രഭാവാൽ ദേവപ്രസാദാൽച"

ശ്വേതാശ്വതരം 6-21

ശ്രീ ഹർഷൻ ഇങ്ങനെ പറയുന്നു:—

"ഈശ്വരാനുഗ്രഹാദേഷാ-
പുംസാമദ്വൈതവാസനാ"

സൂത്രം 39 ഓം മഹത്സംഗസ്തു ദുർല്ലഭോ ഽഗമ്യോ
അമോഘശ്ച

അർത്ഥം മഹത്സംഗം ദുർല്ലഭവും, അഗമ്യവും, അമോഘവും ആകുന്നു.

വ്യാഖ്യാനം തന്റെ ശുഭാദൃഷ്ടവും (അദൃഷ്ടം=ദൃഷ്ടമല്ലാത്തതു് - ഇപ്പോൾ കാണാത്തതു് - ഇനിവരാൻ പോകുന്നതു്-ഭാഗ്യം) ശുഭദൃഷ്ടിയും കൂടാതെ സത്തുക്കളെ അറിയുകയില്ല. സത്തുക്കൾ മുൻപിൽ വന്നുനിന്നാലും തന്റെ മനോമാലിന്യം കൊണ്ടു് അവരെ സത്തുക്കളെന്നു ധരിക്കയില്ല. അതുകൊണ്ടു് മഹത്സംഗം ദുർല്ലഭം. സത്തുക്കളാണെന്നു ധരിച്ചാലും അവരുടെ സാധനാസിദ്ധമായ ഭാവത്തെമനസ്സിലാക്കാൻ വളരെ പ്രയാസം. അതുകൊണ്ടു് മഹത്സംഗം അഗമ്യം. എന്നാൽ സാധുസംഗം ഒരിക്കലും വ്യർത്ഥമാകയില്ല. തന്റെ അധികാരം അനുസരിച്ചു ഫലം നിശ്ചയമായും ലഭിക്കും. അതുകൊണ്ടു് മഹത്സംഗം അമോഘം

"കേവലജ്ഞാനമുപദേശിച്ചീടുവാ-
നേവനുള്ളു ജഗത്തിങ്കൽ നിരൂപിച്ചാൽ
ഏജ്ഞാനമുണ്ടൊരുത്തൻ പുനരെങ്കില-
തെങ്ങിനെ ചെന്നു കണ്ടെത്തിയറിയുന്നു.
ചിത്തേ വിഷയ വിരക്തനായുള്ളൊരു
ഭക്തൻ പരമാത്മ ജ്ഞാനാർത്ഥിയായവൻ
സ്വസ്ഥനായ് സത്വരം സഞ്ചരിക്കും വിധൗ
മുക്തനായൊരു ഗുരുവിനെയജ്ഞാന-
മെത്തുമൊരുനാളൊരുത്തനൊരു ദിശി
നിശ്ചയമീശ്വരനായതവൻതന്നെ
കൊച്ചുകൾക്കുള്ളിലവനുടെ മാഹാത്മ്യ-
മേതുമറിയരുതെങ്ങളിലൊന്നെന്നു
ബോധമൊഴിഞ്ഞവർക്കുണ്ടാകയില്ലല്ലൊ.
വിള്ളുന്ന താമര പൂവിൻ മധുരസം
വെള്ളത്തിലുള്ള ജന്തുക്കൾക്കറിയാമോ
ജ്ഞാനിക്കൊഴിഞ്ഞറിയാവല്ല കേവലം
ജ്ഞാനിയായുള്ളവൻ തന്നെയൊരിക്കലും
അങ്ങനെയുള്ള ഗുരുനാഥനെ കണ്ടു
മംഗലവാചാ വണങ്ങിച്ചിരകാലം
ശുശ്രൂഷയാ വസിച്ചാലൊരുകാലത്തു
വിശ്വാസ ഭക്തികൾ കണ്ടു ഗുരുവരൻ
പാരം പ്രസാദിച്ചുപദേശവും നൽകും
തീരും ജനനമരണവുമന്നേരം
ചേരും പരമാത്മനി ചെന്നു ജീവനും"

ഭാരതം : അശ്വമേധികം

**സൂത്രം: 40 ഓം ലഭ്യതേ /പി തത്കൃപയൈവ**

**അർത്ഥം** ഭഗവത് കൃപകൊണ്ടേ മഹത്സംഗവും ലഭിക്കയുള്ളൂ.

വ്യാഖ്യാനം ഈശ്വരൻ കൃപചെയ്തു സത്തുക്കളെ അയച്ച് തന്റെ ഭാവത്തെ മനസ്സിലാക്കി ഹൃദയഗ്രന്ഥിയെ ഭേദിപ്പിക്കുന്നു. ഈശ്വരകൃപയുള്ളവനേ സത് സംഗം ലഭിക്കയുള്ളൂ.

"വിദ്യാംപരാം കതി ചിദംബര മംബകേചിൽ
ആനന്ദമേവകതിചിൽ കതിചിൽ ചമായാം.
താംവിശ്വമാഹുരപരേവയമാമനാമ
സാക്ഷാദപാരകരുണാം ഗുരുമൂർത്തിമേവ"

അംബാസ്തുതി

ചിലർ ഈ ദിവ്യശക്തിയെ പരാവിദ്യയെന്നും ചിലർ ആകാശമെന്നും, ചിലർ ആനന്ദമെന്നും, ചിലർ മഹാമായയെന്നും, ചിലർ വിശ്വമെന്നും വിളിക്കുന്നു എന്നാൽ ഞങ്ങളാകട്ടെ ഭഗവാന്റെ അപരിമേയ കാരുണ്യം ഉടലെടുത്തു വന്നതാണ് ഗുരു സ്വരൂപം എന്നു വിചാരിക്കുന്നു

സൂത്രം 41 ഓം തസ്മിം സ്തജ്ജനേ ഭേദാ ഭാവാത്

അർത്ഥം എന്തുകൊണ്ടെന്നാൽ അദ്ദേഹവും അദ്ദേഹത്തിന്റെ അനുഗതന്മാരായ സത്തുക്കളും തമ്മിൽ ഭേദം ഇല്ല.

വ്യാഖ്യാനം ഭഗവാൻ ഭക്താധീനൻ, ഭക്തിയുക്തനായ മഹാന്റെ പ്രവൃത്തികൾ അദ്ദേഹത്തിന്റെ (ഭഗവാന്റെ) ലീലകൾതന്നെ. ഭക്തന്മാരാൽ ലോകത്തിൽ അദ്ദേഹത്തിന്റെ മഹിമ പ്രചരിപ്പിക്കപ്പെടുന്നു. ഭക്തനെ കണ്ടാൽ ഭഗവാനെ ഓർമ്മ വരുന്നു. ഭക്തന്റെ ഭാവപ്രകാശങ്ങളിൽ അദ്ദേഹത്തിന്റെ പ്രതീതി ഉണ്ടാകുന്നു. ഭക്തൻ ഭഗവാനിലും ഭഗവാൻ ഭക്തനിലും പ്രകാശിക്കുന്നു.

സൂത്രം: 42 ഓം തദേവസാധ്യതാം തദേവസാധ്യതാം.

അർത്ഥം: അതുതന്നെ സാധിച്ചാലും അതുതന്നെ സാധി ച്ചാലും.

വ്യാഖ്യാനം ഭക്തിലാഭത്തിന്ന മറെറാരുപായവും കാണാതെ ജീവികൾക്ക മറെറാരുപായംകൊണ്ടും ഗതിയുണ്ടാകയില്ല എന്നറിഞ്ഞു് ഭക്തിതന്നെയാണു് സാധന സമുദ്രത്തിലെ അമൂല്യനിധി എന്ന തൻെറ തപോബലത്താൽ അനുഭവിച്ച ലോക കല്യാണത്തിനുവേണ്ടി — ഊർദ്ധ്വബാഹുവായി (കയ്യ് ഉയർത്തി) ശ്രീ നാരദൻ ഇപ്രകാരം പറയുന്നു—"ഹെ ജീവികളെ! ഹരിയല്ലാതെ വേറെ ഗതിയില്ല; അദ്ദേഹത്തെ ശരണം പ്രാപിക്കുക.

തദേവസാധ്യതാം—എന്നതിന്ന് മഹത് കൃപ തന്നെ സാധിക്കപ്പെടണം എന്നും അർത്ഥം പറയാം.



## ഷഷ്ഠ അനുവാകം

സൂത്രം: 43 ഓം ദുസ്സംഗ: സർവ്വഥൈവത്യാജ്യഃ

അർത്ഥം ദു:സംഗം എല്ലാവിധത്തിലും ത്യജിക്കേണ്ടതാണ്.

വ്യാഖ്യാനം: ഏതുപ്രകാരം, നിർമ്മലമായ ഭക്തി ലഭിക്കപ്പെട്ട മെന്നു മുൻപേ പറഞ്ഞുകഴിഞ്ഞു. ഏതെല്ലാം കാരണങ്ങളാൽ ഭക്തിയുടെ ബീജം ഹൃദയത്തിൽ അങ്കുരിക്കാതെയിരിക്കമോ, അവയെ ഇപ്പോൾ എടുത്തുകാണിക്കുന്നു. ദുർജ്ജനങ്ങളുടെ സഹവാസത്താൽ സ്വഭാവം ദുഷിക്കപ്പെട്ടും. അതുകൊണ്ടു് ഭക്തിലാഭേച്ഛുവായവൻ ആദ്യമായിട്ടുതന്നെ

ദു:സംഗത്തെ ത്യജിക്കണം എന്നു സൂത്രകാരൻ ഉപദേശിക്കുന്നു.

**സൂത്രം 44 ഓം കാമക്രോധ മോഹ സ്മൃതി ഭ്രംശബുദ്ധി നാശസർവ്വനാശ കാരണത്വാത്.**

അർത്ഥം എന്തുകൊണ്ടെന്നാൽ അതു് (ദു:സംഗം) കാമം, ക്രോധം, മോഹം, സ്മൃതിഭ്രംശം, ബുദ്ധിനാശം സർവ്വനാശം ഇവയെ ഉണ്ടാക്കുന്നു

വ്യാഖ്യാനം, ദുർജ്ജനങ്ങളുടെ ദുരുപദേശത്താലും ഹീനമായ ആദർശത്താലും നമ്മുടെ വിഷയഭോഗവാസന വർദ്ധിക്കുന്നു. വല്ല കാരണത്താലും ഈ ഭോഗേച്ഛയുടെ തൃപ്തിക്കു വിഘ്നം നേരിട്ടാൽ ക്രോധം ജനിക്കും. ക്രോധം വന്നാൽ ചിത്തം ചഞ്ചലവും സമസ്ത് ബുദ്ധി വിചാര വിഹീനവും ആയി ത്തീരും. അതുകൊണ്ടു് മോഹം ജനിക്കും. മോഹ വശതയാൽ ചിത്തം തമച്ഛന്നമാകും. അതിനാൽ തനിക്കു മംഗളം സിദ്ധിക്കാനുള്ള ഉപായങ്ങൾ മറക്കും. ഈ സ്മൃതിഭ്രംശത്തോടുകൂടി ബുദ്ധി നാശവും ജനിക്കും. ബുദ്ധി നാശത്താൽ മനുഷ്യൻ ഇഹപരലോക കല്യാണമാർഗ്ഗത്തിൽ നിന്നും വിച്യുതനാകും. ഗീതയിലും ഇപ്രകാരം തന്നെ പറഞ്ഞുകാണുന്നു:—

"ധ്യായതൊവിഷയാൻ പുംസ!
സംഗസ്തേഷൂ /പജായതെ
സംഗാത് സംജായതെ കാമഃ
കാമാത് ക്രോധോ /ഭിജായതെ.
ക്രോധാൽ ഭവതി സമ്മോഹ:
സമ്മോഹാൽ സ്മൃതി വിഭ്രമഃ
സ്മൃതി ഭ്രംശാൽ ബുദ്ധിനാശോ
ബുദ്ധിനാശാൽ പ്രണശ്യതി.

അ: 2-62-63

**സൂത്രം 45 ഓം തരംഗായിതാ /പിമേ സംഗാത് സമുദ്രായന്തി**

അർത്ഥം: ഇവ (കാമക്രോധാദികൾ) തരംഗം പോലെ വന്ന് ക്രമേണ സമുദ്രം പോലെ ആയിത്തീരുന്നു.

വ്യാഖ്യാനം: ദുഃസംഗത്തിന്റെ ദോഷത്തെ തന്നെ വീണ്ടും പറയുന്നു.— ദുർജ്ജനങ്ങളുടെ മോഹജാലത്തിൽ അകപ്പെട്ടാൽ നമ്മുടെ സത്ഭാവങ്ങളെല്ലാം ക്രമേണ നശിക്കയും ദുർവാസനകൾ തരംഗംപോലെ ഓരോന്നായി വന്ന് ഒടുവിൽ വിശാലമായ സമുദ്രമായിത്തീർന്ന് അതിന്റെ ദുഃഖമയമായ ഗംഭീരഗർത്തത്തിൽ നമ്മെ മുക്കുകയും ചെയ്യുന്നു.

സൂത്രം 46 ഓം കസ്തരതി കസ്തരതിമായാം യഃസംഗം ത്യജതി. യോമഹാനുഭാവം സേവതേ, യോനിർമ്മമോ ഭവതി.

അർത്ഥം ആരാണു കടക്കുന്നത്, ആരാണുമായയെ കടക്കുന്നത്. സംഗത്തെ പരിത്യജിക്കുന്നവൻ, മഹാനുഭാവനെ സേവിക്കുന്നവൻ, നിർമ്മമൻ.

വ്യാഖ്യാനം: മായയുടെ മലിനച്ഛായയെ കടന്നില്ലെങ്കിൽ ഭക്തിയുടെ വിമലമായ കൌമുദി പ്രകാശിക്കയില്ല, ദുഃസംഗവും മമതയും ഇരുന്നാൽ ഒരിക്കലും മായാമുക്തനാകയില്ല. അതുകൊണ്ട് ദുഃസംഗം ത്യജിക്കുന്നതോടുകൂടി മഹാനുഭാവന്മാരുടെ സംഗവും, സേവയും ചെയ്യുന്നു. എന്നാൽ മമതയുടെ നിബിഡമായ മോഹം മാറും മായാ.

"കാണായതൊക്കെയും. കേൾക്കായതൊക്കയും
താനായ് നിറഞ്ഞു മറഞ്ഞു നിൽക്കും പരൻ"

ഈ മറയാണ് മായാ യവനിക. കാണുന്നതും, കാണാവുന്നതും മായതന്നെ—ഇതിനെ അവ്യക്തം അവ്യാകൃതം, പ്രകൃതി, പ്രധാനം, വിദ്യാ, അവി

ദ്യ സംസാരം, ശക്തി, വിഷ്ണുമായാ എന്നിങ്ങനെ
പല വിദ്വാന്മാർ പല രൂപങ്ങളായും പല നാമങ്ങ
ളായും പറഞ്ഞുവരുന്നു. ഈ മായയെ കടക്കു
മ്പോൾ പരമാനന്ദ സുഖാസ്വാദനമാകുന്ന അപ
രോക്ഷാനുഭൂതിതന്നെ-

മായയെ കടക്കുവാനുള്ള മാർഗ്ഗം അടുത്ത നാലു
സൂത്രങ്ങളിൽ വിവരിക്കുന്നു.

സൂത്രം 47 **ഓം യോവിവിക്തസ്ഥാനം സേവതേയോ
ലോക ബന്ധമുന്മൂലയതി, നിസ്ത്രൈ
ഗുണ്യോ ഭവതി യോഗക്ഷേമംത്യജതി-**

അർത്ഥം നിർജ്ജന സ്ഥലത്തു വസിക്കുന്നവൻ, ലോകസംഗ
രൂപമായ ബന്ധനത്തെ നിർമ്മൂലമാക്കിയവൻ,
നിസ്ത്രൈഗുണ്യൻ- യോഗക്ഷേമങ്ങളെ പരിത്യ
ജിച്ചവൻ.

വ്യാഖ്യാനം: മായയെ കടക്കുന്നതിന് മറ്റുപായങ്ങളും പറ
യുന്നു. ജനങ്ങളധിവസിക്കുന്ന സ്ഥലത്തിരുന്നാൽ
അനവച്ഛിന്നമായ ഭഗവത് ധ്യാനം ചെയ്യാൻ
സാധിക്കയില്ല നാനാപ്രകാരത്തിലുള്ള ആളു
കളുടെ സംഗത്തിൽ അനേകവിധം ഇടപെട്ടു
വ്യാപരിക്കേണ്ടിവരും. അതിൽനിന്നും ദോഷം
ഉണ്ടാകാൻ എളുപ്പമുണ്ട്. അതുമാത്രമല്ല ലോകാ
ലയത്തിൽ (ജനക്കൂട്ടത്തിൽ) ഇരുന്നാൽ ലോക
കല്പിതമായ, ആഹാരം, ആചാരം മുതലായവ
വയിൽ വ്യർത്ഥമായ അഭ്യാസം കൊണ്ടു കാലം
കഴിയും. നൃത്യഗീതം, രാഗരസം ഇവയിൽ
മനസ്സ് മഗ്നമാകും. അതുകൊണ്ട് നിർജ്ജനനി
വാസം തന്നെ അത്യന്തം ശ്രേയസ്കരം. ഈ നിർ
ജ്ജനവാസത്താൽ അസംഗമായിത്തീന്ന ലൗകിക

ബന്ധവും ഭേദിക്കാം. സത്വരജസ്തമോഗുണ ങ്ങളിലും അവയുടെ കാര്യങ്ങളിലും നിന്ന് അക ന്നിരിക്കണം. ഇപ്രകാരമായാൽ മായയെ കടക്കാം ഇതുകൊണ്ടുതന്നെയാണ് ഭഗവാൻ ഇപ്രകാരം പറയുന്നത്:—

"ത്രൈഗുണ്യവിഷയാ വേദാ-
നിസ്ത്രൈഗുണ്യോ ഭവാർജ്ജുന
നിർദ്വന്ദ്വോനിത്യസത്വസ്ഥോ
നിര്യോഗക്ഷേമ ആത്മവാൻ"

ഇതോടുകൂടി ഭോജനാച്ഛാദനങ്ങൾക്ക വേണ്ടി യുള്ള ശ്രമം കൂടി ത്യജിക്കണം- ആഹാരത്തിനും വാസത്തിനും വേണ്ടിയുള്ള ശ്രമം ത്യജിക്കണം.

"ഭോജനാച്ഛാദനേ ചിന്താം
വൃഥാകുർവ്വന്തിവൈഷ്ണവാ:
വിശ്വംഭരോ ഗുരുർദ്ദേഷാം
കിം ദാസാൻ സമുപേക്ഷതേ"

വിഷ്ണുഭക്തന്മാർ ആഹാരാച്ഛാദനങ്ങൾക്കവേണ്ടി ചിന്തി ക്കുന്നതു് വൃഥാ ആണ്. എന്തുകൊണ്ടെന്നാൽ സകല പ്രാണി കൾക്കും ഭോജനം നൽകുന്ന ഭഗവാൻ തൻെറ സേവകന്മാരെ ഉപേക്ഷിക്കുമോ? തനിക്കവേണ്ടി സകലതും ത്യജിച്ചവർക്ക് ഭഗവാൻതന്നെയാണ് ആശ്രയം.

"നിസ്ത്രൈ ഗുണ്യോ ഭവതി"

ഭഗവത് ഗീത 14-ാം അദ്ധ്യായത്തിൽ ശ്രീകൃഷ്ണഭഗ വാൻ ഇപ്രകാരം പറഞ്ഞിരിക്കുന്നു.

ജീവാത്മാവ് ദേഹാദിയെ ഉത്ഭവിപ്പിക്കുന്നതായ ഈ സത്വ രജസ്തമോഗുണങ്ങളെ അതിക്രമിച്ച് ജനനമരണ ജരാ ദുഃഖങ്ങളിൽ നിന്നും മോചിച്ച് പരമാനന്ദം പ്രാപിക്കുന്നു.

ഗുണാനേതാനതീത്യത്രീൻ ദേഹീദേഹസമുത്ഭവാൻ
ജന്മമൃത്യുജരാ ദുഃഖൈർവിമുക്തോ/മൃത മശ്നുതേ"
ഗീത XIV 20

ഈ മൂന്നു ഗുണങ്ങളെ അതിക്രമിച്ചിരിക്കുന്നവൻെറ ലക്ഷണങ്ങളും ആചാരങ്ങളും, എങ്ങനെ അതിക്രമിക്കുന്നു എന്നുള്ളതും അടുത്ത 22 മുതൽ 27 വരെയുള്ള ശ്ലോകങ്ങൾ കൊണ്ടു പറഞ്ഞിരിക്കുന്നു.

'മാംചയോ/വ്യഭിചാരേണ ഭക്തിയോഗേന സേവതേ
സഗുണാൻ സമതീത്യേതാൻ ബ്രഹ്മഭൂയായ കല്പതെ'
XIV 26

ജ്ഞാനാംഗഭൂതയായ സാത്വികി ഭക്തിയേയും കടന്ന് പ്രേമാംഗഭൂതയായ നിർഗ്ഗുണ ഭക്തി ഭവിക്കുന്നു എന്നു ശ്രീ ചൈതന്യ പ്രസ്ഥാനക്കാർ അഭിപ്രായപ്പെട്ടിരിക്കുന്നു.

സൂത്രം 48 ഓം **യഃകർമ്മഫലം ത്യജതി കർമ്മാണി സന്യസ്യതിതതോനിർദ്വന്ദോ ഭവതി.**

അർത്ഥം. **കർമ്മഫലത്തെ ത്യജിക്കുന്നവൻ, സകല കർമ്മങ്ങളേയും ത്യജിക്കുന്നവൻ, നിർദ്വന്ദ്വൻ.**

വ്യാഖ്യാനം. നിസ്ത്രൈഗുണ്യനാകാനുള്ള സാധനമാർഗ്ഗങ്ങളെ പറയുന്നു:— സാധകൻെറ മനസ്സ് ശാന്തിയെ പ്രാപിക്കുന്നതുവരെ വിഹിതകർമ്മങ്ങൾ അനുഷ്ഠിക്കേണ്ടിവരുന്നു. എന്നാൽ അവ ഈശ്വരാർപ്പണമായി ചെയ്യണം. നിജഭോഗാർത്ഥം അവയിൽ ഫലകാമന അരുത്. പിന്നീട് ഇന്ദ്രിയങ്ങളും മനസ്സും ശാന്തമായാൽ, അതായത് നിവൃത്തിയുടെ ഉദയം ആയാൽ കർമ്മാനുഷ്ഠാനം ത്യജിക്കും. അതിനാൽ പിന്നീട് ദ്വന്ദ്വവിഹീനനായി സുസ്ഥിരനായിരിക്കും.

സൂത്രം 49 **ഓം വേദാനപി സന്ന്യസ്യതി കേവലമവിച്ഛിന്നാനുരാഗം ലഭതേ.**

അൎത്ഥം വേദങ്ങളെ ത്യജിച്ചവൻ, അവിച്ഛിന്നമായ അനുരാഗം ലഭിച്ചവൻ

വ്യാഖ്യാനം: മായാ മോചനത്തിനുള്ള സാധന തത്വത്തെ ഉപദേശിച്ച് ഇപ്പോൾ സിദ്ധാവസ്ഥയെ പറയുന്നു.

മനസ്സ് നിവൃത്തിയെ പ്രാപിച്ചാൽ മനുഷ്യനു കൎമ്മങ്ങളുടെ പ്രാരംഭം, അനുഷ്ഠാനം, ഉപസംഹാരം മുതലായ വിക്ഷേപം (കൎമ്മങ്ങൾ കൊണ്ടുള്ള വിക്ഷേപം) ഇരിക്കയില്ല. **അതുകൊണ്ടു കൎമ്മ പ്രതിപാദകങ്ങളായ വേദങ്ങൾ അവനു അവ**സാനിക്കുന്നു. അപ്പോൾ കേവലം ഈശ്വര **സത്തയിൽ** അന്തഃകരണത്തിന്റെ അവിച്ഛിന്നാനുരാഗം പ്രവഹിക്കുന്നു.

സൂത്രം: 50 **ഓം സതരതി സതരതി സലോകാംസ്താരയതീതി.**

അർത്ഥം! അവൻ കടക്കുന്നു, അവൻ കടക്കുന്നു, അവൻ ലോകരെ കടത്തുകയും ചെയ്യുന്നു.

വ്യാഖ്യാനം; നാരദമഹർഷി മഹോല്ലാസത്താൽ ഉന്മത്തനായി ഭക്തിതത്വത്തിന്റെ നിൎമ്മല ജ്യോതിസ്സിനെ ദൎശനം ചെയ്തു ഭക്തിസാധകന്റെ ഭുവനമോഹനമായ അവസ്ഥയെക്കണ്ടു് ആനന്ദത്താൽ നൃത്തം ചെയ്തു് ലോകപ്രബോധനത്തിനു് ഉത്സാഹത്തോടുകൂടി, അവിഛിന്നാനുരാഗ പരായണനായ ഭഗവത്ഭക്തൻ മായയെ കടക്കുന്നു എന്നു പറയുന്നു. അവൻ മായയെ കടക്കുക മാത്രമല്ല,

അന്യരേയും മായയ്ക്കപ്പുറം കൊണ്ടാക്കകയും ചെയ്യുന്നു. ഭഗവാൻ വാസുദേവൻ "മദ്ഭക്തിയുക്തോഭുവനം പുനാതി" എന്റെ ഭക്തൻ ത്രിഭുവനങ്ങളേയും പവിത്രമാക്കുന്നു എന്നും പറഞ്ഞിട്ടുണ്ട്.

---

൭
## സപ്തഅനുവാകം

**സൂത്രം: 51 ഓം അനിർവ്വചനീയം പ്രേമസ്വരൂപം:**

**അർത്ഥം** പ്രേമത്തിന്റെ സ്വരൂപം അനിർവ്വചനീയമാണ്

വ്യാഖ്യാനം: ഭക്തചരിഷ്ണുനായ നാരദമഹർഷിതന്നെ പ്രേമത്തിന്റെ സ്വരൂപത്തെ വ്യാഖാനിക്കുന്നതിനു അസമർത്ഥനായിരിക്കുന്നു അപ്പോൾ നാം എങ്ങനെയാണ് അതിനെപ്പററി വ്യാഖ്യാനിക്കുന്നതു്. "പ്രേമം" പറഞ്ഞറിയിക്കത്തക്കതല്ലല്ലോ? അതു ഭക്തനു അനുഭവൈകവേദ്യം മാത്രമാണ്.

**സൂത്രം 52 ഓം മൂകാസ്വാദനവദ്.**

**അർത്ഥം:** മൂകന്റെ രസാ സ്വാദനംപോലെ

വ്യാഖ്യാന; മൂകൻ മധുരപദാർത്ഥം (രുചിയുള്ള പദാർത്ഥം) ഭക്ഷിച്ച് ആനന്ദത്താൽ ഉന്മത്തനാകുന്നു. അറിവാൻ സാധിച്ചാലും ചോദിച്ചാൽ ഒന്നും പറയാൻ സാധിക്കാതെ സന്തോഷത്തോടുകൂടി ചിരിക്കുക മാത്രം ചെയ്യുന്നു. അതുപോലെ മനുഷ്യനു പ്രേമാവിർഭാവത്തിൽ (പ്രേമം ജനിക്കുമ്പോൾ) ആനന്ദോന്മത്തനാകുന്നു. എന്നാൽ ആ അവസ്ഥയി

ലുള്ള തന്റെ അനുഭവത്തെ അന്യനെ പറഞ്ഞു മനസ്സിലാക്കാൻ സാധിക്കയില്ല. അതുകൊണ്ടു പ്രേമസ്വരൂപം അനിർവ്വചനീയം.

സൂത്രം 53 ഓം പ്രകാശ്യതേ ക്വാപിപാത്രേ:

അർത്ഥം ചില പാത്ര വിശേഷങ്ങളിൽ (അധികാരികളിൽ) അതു പ്രകാശിക്കുന്നു.

വ്യാഖ്യാനം: ബുദ്ധിസാമർത്ഥ്യം കൊണ്ടോ, കല്പനാ ശക്തി കൊണ്ടോ, ഭാഷാചാതുര്യം കൊണ്ടോ പ്രേമത്തിന്റെ സ്വരൂപം വ്യാഖ്യാനിക്കാൻ സാധിക്കയില്ല എങ്കിലും ധന്യന്മാരായ ചില മഹാപുരുഷന്മാർ പ്രേമോന്മത്തരായി തന്നിൽത്തന്നെ ലയിക്കുമ്പോൾ അവരുടെ ഭാവങ്ങളിൽ നിന്നും പ്രേമസ്വരൂപതത്വം താനേതന്നെ പ്രകാശിക്കുന്നു.

സൂത്രം 54 ഓം ഗുണരഹിതം കാമനാരഹിതം പ്രതിക്ഷണ വർദ്ധമാനമവിച്ഛിന്നം സൂക്ഷ്മതരമനുഭവരൂപം:

അർത്ഥം (പ്രേമം) ഗുണരഹിതവും, കാമനാതീതവും, പ്രതിക്ഷണം വർദ്ധിക്കുന്നതും, അവിച്ഛിന്നവും, സൂക്ഷ്മത്തേക്കാൾ സൂക്ഷ്മതരവും കേവലം അനുഭവ രൂപവും (ആണ്)

വ്യാഖ്യാനം: ഒരുവന്റെ ഗുണത്തെ നോക്കി സ്നേഹിക്കയോ സ്വർഗ്ഗാദികാമനകൾക്കുവേണ്ടി (സ്വർഗ്ഗാദി ലാഭത്തിനുവേണ്ടി) പുണ്യകർമ്മങ്ങളിലും സ്ത്രീകളിലും ആസക്തി ഉണ്ടാകയോ ചെയ്യുന്നത് വാസ്തവത്തിൽ പ്രേമമല്ല. എന്തുകൊണ്ടെന്നാൽ ഒരു ഗുണത്തെ നോക്കി ഒരുവനെ സ്നേഹിക്കുകയാണെ

ങ്കിൽ ആ ഗുണം നീങ്ങുമ്പോൾ പ്രേമവും ക്ഷയി ക്കും. സ്വർഗ്ഗാദികളെ ലഭിച്ചാൽ കർമ്മാസക്തിയും നശിക്കും. സ്ത്രീ സംഭോഗാന്തത്തിൽ പ്രണയ ത്തിൻെറ വിഛേദവും വരും. എന്നാൽ ഭഗ വൽ പ്രേമത്തിന ഒരു വിഛേദവും ഇല്ല, പ്രതി നിമിഷം അതു വർദ്ധിക്കുന്നു. നാം അനുഭവി ക്കുന്ന വിഷയങ്ങളിൽ മിക്കതിൻെറയും സ്വരൂ പത്തെ പറയാൻ സാധിക്കുന്നു എന്നാൽ അനു ഭവ ശക്തിയെ ഒരിക്കലും പറഞ്ഞറിയിക്കാൻ സാധിക്കയില്ല. പ്രേമം അതിസൂക്ഷ്മാതി സൂക്ഷ്മ മായ "അനുഭവം" ആണു്. അതുകൊണ്ടു് അതിനെ ഒരു വിധേനയും പറഞ്ഞറിയിക്കാൻ സാധിക്കയില്ല. അതു് അപരോക്ഷമാണു്. ഈ പരമമായ പ്രേമം സ്വസംവേദ്യം മാത്രമാണു്.

ഗുണരഹിതം

ഗുണാതീതൻെറ ലക്ഷണങ്ങളെ ശ്രീമദ് ഭഗവത്ഗീത യിൽ 14-ാം അദ്ധ്യായത്തിൽ 22—25 വരെയുള്ള ശ്ലോക ങ്ങളിൽ പറഞ്ഞിട്ടു് 26-ാം ശ്ലോകത്തിൽ:-

"മാംചയോ/വ്യഭിചാരേണ ഭക്തിയോഗേന സേവതേ
സ ഗുണാൻ സമതീത്യൈ താൻ ബ്രഹ്മഭൂയായ കല്പതേ"

എന്നു പറഞ്ഞിരിക്കുന്നു. ഇതുതന്നെയാണ് നിർഗ്ഗുണ ഭക്തിയെന്നും, രാഗാനുഗ, ഭക്തിയെന്നും ശ്രീ ചൈതന്യ സ്വാമികളും അനുയായികളും പറഞ്ഞിട്ടുള്ളതു്.

"അഹേതുക്യവ്യവഹിതാ-
യാഭക്തി പുരുഷോത്തമേ.
ലക്ഷണം ഭക്തിയോഗസ്യ
നിർഗ്ഗുണ സ്യഹ്യുദാഹൃതം"

ഈ അനുഭവം സാധാരണയായി സാത്വികമായ ബുദ്ധിക്കും അപ്രാപ്യമായിരിക്കുന്നതുകൊണ്ട് നിത്യസിദ്ധയായ ഈ പരാഭക്തിക്ക് ഒരു ഹേതുവും പറയപ്പെട്ടുകൂടാ-ഇതു് സ്വയമേവ അവതരിക്കുന്നതാണ്. സ്വയം പ്രകാശകവുമാണ്. കൃതം കൊണ്ടു് അകൃതമായതു ലഭിക്കപ്പെടുകയില്ല എന്നു് ഉപനിഷത്തും ഉണ്ടല്ലോ?

സൂത്രം 55 **ഓം തത്പ്രാപ്യ, തദേവാ വലോകയതി, തദേവ ശൃണോതി, തദേവ ഭാഷയതി, തദേവ ചിന്തയതി.**

അർത്ഥം (പ്രേമികൻ) അതിനെ ലഭിച്ചു് അതിനെത്തന്നെ കേൾക്കുന്നു, അതിനെത്തന്നെ പറയുന്നു, അതിനെത്തന്നെ ചിന്തിക്കുന്നു.

വ്യാഖ്യാനം പ്രേമികനു പ്രേമമയനായ ഭഗവാന്റെ സ്വരൂപവും പ്രേമത്തിന്റെ സ്വരൂപവും ഒന്നുതന്നെ. പ്രേമം ലഭിച്ചവനു ഈശ്വരനേയും ലഭിക്കുന്നു. അതുകൊണ്ടു് അതല്ലാതെ മററൊന്നിനേയുംഅവനു കാണുന്നതിനോ, കേൾക്കുന്നതിനോ, പറയുന്നതിനോ ചിന്തിക്കുന്നതിനോ ഇച്ഛവരികയില്ല.

"യാതൊന്നു കാണുന്നതു നാരായണപ്രതിമ
യാതൊന്നു കേൾപ്പതതു നാരായണ ശ്രുതികൾ
യാതൊന്നു ചെയ്യതതു നാരായണാർച്ചനകൾ
യാതൊന്നതൊക്കെ ഹരി നാരായണായനമഃ"

ഹരിനാമകീർത്തനം

സൂത്രം 56 **ഓം ഗൗണീത്രിധാഗുണഭേദാദാർത്താദി ഭേദാദ്വാ.**

അർത്ഥം ഗുണഭേദം കൊണ്ടോ, ആർത്താദിഭേദംകൊണ്ടോ ഗൗണീഭക്തി മൂന്നു വിധം

വ്യാഖ്യാനം: പരാഭക്തിയുടെ സ്വരൂപത്തെ കാണിച്ചിട്ട് ഇപ്പോൾ ഗൗണീ ഭക്തിയുടെ സ്വരൂപത്തെ പറയുന്നു. സത്വരജസ്തമോഗുണഭേദങ്ങളാൽ ഭക്തി അഥവാ, ശ്രദ്ധ, സാത്വികീ, രാജസീ താമസീ ഇപ്രകാരം മൂന്നുവിധം. ആർത്തൻ, ജിജ്ഞാസു, അർത്ഥാർത്ഥീ ഇങ്ങനെ മൂന്നുവിധം ഉപാസകന്മാരെ അനുസരിച്ചും ഗൗണീ ഭക്തി മൂന്നു പ്രകാരം.

ഗൗണീ ഭക്തി പരാഭക്തിക്ക് അടിസ്ഥാനമാണ്, വിഘ്നങ്ങളെ നശിപ്പിച്ച് പരാഭക്തി മാർഗ്ഗം തെളിയിക്കുന്നു.

## സൂത്രം 57 ഓം ഉത്തരസ്മാദുത്തരസ്മാത് പൂർവ്വ പൂർവ്വാ ശ്രേയായ ഭവതി

അർത്ഥം ഉത്തരോത്തര പ്രകാരത്തിലുള്ള (ഒടുവിൽ ഒടുവിലുള്ള) ഭക്തിയേക്കാൾ പൂർവ്വ പൂർവ്വ പ്രകാരത്തിലുള്ള (മുൻപുമുൻപുള്ളവ) അധികം കല്യാണകരമാണ്.

വ്യാഖ്യാനം: തമോഗുണ ഭക്തിയേക്കാൾ രജോഗുണ ഭക്തിയും, രജോഗുണ ഭക്തിയെ അപേക്ഷിച്ച് സാത്വിക ഭക്തിയും ശ്രേഷ്ഠമാണ്. അതുപോലെ അർത്ഥാർത്ഥിയേക്കാൾ ജിജ്ഞാസുവും, ജിജ്ഞാസുവിനേക്കാൾ ആർത്തഭക്തനും ശ്രേഷ്ഠനാണ്. എന്തുകൊണ്ടെന്നാൽ ജിജ്ഞാസുവിൻേറയും ആർത്തൻെറയും ഉപാസനയാൽ ശുദ്ധമായ ഭക്തി വേഗത്തിൽ ഉദിക്കുന്നതാണ്.

നക്രത്താൽ ആർത്തനായ ഗജേന്ദ്രനും, അർത്ഥാർത്ഥിയായ ധ്രുവനും, ജിജ്ഞാസുവായ പ്രഹ്ലാദനും, പരമാനന്ദ സ്വരൂപനായ വിഷ്ണുവിൻെറ

പരമപദത്തിന് അവകാശികളായി എന്നു കാണുന്നു.

[ഭഗവത് ഗീതയിൽ 7-ാം അദ്ധ്യായം 16-ാം ശ്ലോകത്തിൽ "ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ" എന്ന് ഒരു ക്രമം കാണിച്ചിട്ടുണ്ട്. അവിടെ "ആർത്തോജിജ്ഞാസുരർത്ഥാർത്ഥീ ജ്ഞാനീ" എന്നും കാണുന്നുണ്ട്. ഈ പദങ്ങളുടെ ക്രമത്തിൽ നിന്നും, ഒരു മുറ നിശ്ചയിച്ചിരിക്കുന്നു എന്നു വിചാരിക്കാൻ ന്യായമില്ല. അടുത്ത ശ്ലോകം കൊണ്ട് നിത്യയുക്തനും, ഏകഭക്തിയും ആയ ജ്ഞാനിയുടെ മഹത്വം കാണിക്കുന്നതേയുള്ളു. ഇവിടെ ശ്രീമത് ശങ്കരാചാര്യ സ്വാമികൾ ആർത്തൻ എന്ന വാക്കിന് തസ്കരനാലോ, വ്യാഘ്രത്താലോ, രോഗം മുതലായതിനാലോ അഭിഭൂതനായവൻ എന്ന അർത്ഥമാണ് കൊടുത്തിട്ടുള്ളത്. അതുകൊണ്ട് ജിജ്ഞാസു അർത്ഥാർത്ഥി, ആർത്തൻ എന്ന ക്രമവും സ്വീകരിക്കാവുന്നതാണ്. എന്തെന്നാൽ ആർത്തൻ ആപത്തിങ്കൽ ഭജിക്കുന്നവനും ആ കഷ്ടസന്ദർഭം കഴിയുമ്പോൾ അവനു ഭഗവദ് വിസ്മൃതി വരുന്നതിന് ഇടയുള്ളതും ആകുന്നു. തല്ക്കാലത്തേക്കുമാത്രം ഉണ്ടാകുന്ന ഗാഢമായ ഈശ്വരവിചാരം സാത്വിക ഭക്തിയിലേക്കു നയിച്ചു എന്നും വരാം. അർത്ഥാർത്ഥിയാകട്ടെ ധർമ്മാർത്ഥകാമങ്ങളാകുന്ന പുരുഷാർത്ഥങ്ങളെ ഒരു സാധാരണ നല്ല മനുഷ്യൻ അർത്ഥിക്കുന്നതുപോലെ ഈശ്വരനോടുതന്നെ പ്രാർത്ഥിക്കുന്നു ഐഹികാമുഷ്മികങ്ങളായ സൽഫലങ്ങളെ കാമിച്ച്, യജ്ഞം, ദാനം, തപസ്സ് മുതലായ സൽകർമ്മങ്ങൾ മനീഷികൾപോലും ചെയ്യുകയും അവക്ക് അത് പാവനകങ്ങളായി തീരുകയും ചെയ്യുന്നുണ്ടല്ലൊ? അതിനാൽ സാത്വിക ഭക്തിയിലേക്കു വേഗത്തിൽതന്നെ ചെന്നുചേരുന്നു. ജിജ്ഞാസു നാലാം പുരുഷാർത്ഥമായ മോക്ഷത്തെ തന്നെ — ബ്രഹ്മപ്രാപ്തിയെ തന്നെ--ആഗ്രഹിച്ച് ഉപാസന ചെയ്തുകൊണ്ടിരിക്കുന്നു. ഇങ്ങനെ അർത്ഥം പറയുകയാണെങ്കിൽ ജിജ്ഞാസു – അർത്ഥാർത്ഥി – ആർത്തൻ എന്ന മുറയെ സ്വീകരിക്കേണ്ടതായിവരും.

# അഷ്ടമാനുവാകം

**സൂത്രം: 58 ഓം അന്യസ്മാത് സൗലഭ്യം ഭക്തൗ.**

അർത്ഥം അന്യസാധനകളേക്കാൾ ഭക്തിസാധന സുലഭമാണ്.

വ്യാഖ്യാനം. മുൻ അനുവാകത്തിൽ ഭക്തിയുടെ അനിർവ്വചനീയ സ്വരൂപത്തെ വ്യാഖ്യാനിച്ചു. (ഭക്തിയുടെ സ്വരൂപം അനിർവ്വചനീയം എന്നുപറഞ്ഞു) അതുകൊണ്ടു് ഇപ്രകാരമുള്ള അതിസൂക്ഷ്മമായ ഭക്തിതത്വത്തിനു ഞാൻ എങ്ങനെ അധികാരിയാകും എന്നു വല്ലവരും ശങ്കിക്കുമെന്നു വിചാരിച്ചാണ് ഈ സൂത്രത്തിൽ, ഭക്തിസാധന സുലഭമെന്നു് സൂത്രകാരൻ പറഞ്ഞിരിക്കുന്നതു്. ഭക്തിസാധനയ്ക്കു വിദ്യ ആവശ്യമില്ല, ധനം ആവശ്യമില്ല, ആചാരം ആവശ്യമില്ല. ഭക്തിയുടെ ഗുണത്താൽ ഗണിക (വേശ്യാസ്ത്രീ) ഒരു പവിത്രതവും ഇല്ലാതെ മോക്ഷത്തെ പ്രാപിച്ചു. ധനഹീനയായ ശബരിയും, വേദാദ്ധ്യയനമില്ലാത്ത ഗോപികളും, ചണ്ഡാലനായ ഗുഹനും, മനുഷ്യജന്മം കൂടി കിട്ടാത്ത ഗൃദ്ധ്രനും, ഗജവും; ഈശ്വരനെ പ്രാപിച്ചു. ഭക്തിസാധനയ്ക്കു കായക്ലേശമോ, പർണ്ണാഹാരമോ, ഒന്നും ആവശ്യമില്ല. അതുകൊണ്ടു് ഭക്തിയെപ്പോലെ സുലഭമായ സാധന മറ്റൊന്നും ഇല്ല. ഭക്തിരാജ്യത്തിൽ വാദവിവാദങ്ങൾക്കു സ്വല്പമെങ്കിലും പ്രവേശമില്ല.

ഒരു കൊച്ചുകുഞ്ഞിനോടു് നീ ഈശ്വരനെ ധ്യാനിക്കണം, നീ ആത്മാവാണ് ഈ ദേഹമല്ല, എന്നും മറ്റും പറഞ്ഞാൽ അതിന് എന്തു മന

സ്സിലാക്കാനാണ്. അതിന് എന്തു ഗുണം ഉണ്ടാകുന്നു? അതേ സമയത്തു് ശ്രീകൃഷ്ണസ്വാമിയുടെ പടം കുഞ്ഞിനെ കാണിച്ചുകൊണ്ടു് ഇതു ഭഗവാനാണ്, അദ്ദേഹമാണു് നമ്മെ രക്ഷിക്കുന്നതു് എന്നും മററും പറഞ്ഞാൽ ആ കുഞ്ഞിനു് ആ പടത്തിനോടുതന്നെ ഒരു സ്നേഹവും ബഹുമാനവും മററും തോന്നുന്നതു നാം കണ്ടിട്ടുണ്ടല്ലോ? ആ കുഞ്ഞിൽ ഉറങ്ങിക്കിടക്കുന്ന ഭഗവാനോടുള്ള പ്രേമം ക്രമേണ കുറച്ചു ദിവസംകൊണ്ടു് ഉണരുന്നതായി നാം കാണുന്നു ഇങ്ങനെ കർമ്മമാർഗ്ഗത്തേക്കാളും, യോഗമാർഗ്ഗത്തേക്കാളും, ജ്ഞാനമാർഗ്ഗത്തേക്കാളും ഭക്തിമാർഗ്ഗം അനായാസലഭ്യമാണെന്നു് ഏവർക്കും അറിയാം. ഭക്തന്മാരുടെ ചരിത്രവും, ഭഗവാനെ പുറമെ കാണുന്നതു് അകത്തും സർവ്വത്രയും കാണുന്നതിനേക്കാൾ എളുപ്പമാണെന്നു് കാണിക്കുന്നുണ്ടു്. ഈ ഭക്തി സാധനതന്നെയാണ് മനുഷ്യനെ പരാഭക്തിയിലേക്കു—വാസുദേവഃസർവ്വം—എന്ന അവസ്ഥയിലേക്കു നയിക്കുന്നതു്.

ഭക്തി എല്ലാവരിലും നിത്യമായിരിക്കുന്നുണ്ടു്. അതു് സാമർത്ഥ്യംകൊണ്ടു് ഒരുവനിൽ പുത്തനായി ഉണ്ടാകേണ്ടതല്ല. സുഖത്തിലുള്ള ആഗ്രഹം ഓരോരുത്തരിലും കാണുന്ന നിത്യമായി നിരന്തരമായി ഒന്നുകൊണ്ടും ഭേദിക്കാൻ കഴിയാത്തതായി സാമ്യമില്ലാത്തതായി ബ്രഹ്മമായ (ആനന്ദം) സുഖം ലക്ഷ്യമാക്കി താനേതന്നെ മുമ്പോട്ടുപോകുന്നതാണ്. ജീവൻെറ സ്വഭാവം. അതുകൊണ്ടു് സ്വഭാവേന അതു് സുലഭമാണ്. ആനന്ദം ജീവനെ വിഴുങ്ങിക്കൊള്ളും. ഭഗവാൻ എല്ലാത്തിലും മഹത്തും, മോഹനവും, മധുരവും, സുന്ദരവും, ആശ്ചര്യരൂപവും ആണെന്നു് പ്രതിക്ഷണ വർദ്ധമാനമായ ഉണർവു ജീവനു ലഭിക്കുമ്പോൾ, 'കർമ്മവും,

ജ്ഞാനവും, യോഗവും ഒക്കെ രണ്ടാംതര സാധനങ്ങൾ എന്ന് സൂക്ഷ്മമായി മനസ്സിലാകുന്നതാണ്.

സകല ജീവന്മാരിലും ജ്ഞാനം സ്വത്വേ ഉണ്ടെന്നും അവിദ്യയെ മാററിയാൽ മതിയെന്നും ജ്ഞാനികൾ പറയുന്നതുപോലെ, ഭക്തി (പ്രേമം) സകല ജീവന്മാരിലും നിത്യമായിട്ടുള്ളതാണെന്നും ഭക്തി സാധനകൾകൊണ്ട് അതു വർദ്ധിക്കുമെന്നും ഏകാന്ത ഭക്തന്മാർ ഉച്ചൈസ്തരം ഘോഷിക്കുന്നുണ്ട്.

## സൂത്രം 59 ഓം പ്രമാണാന്തരസ്യാ നപേക്ഷത്വാത് സ്വയം പ്രമാണത്വാത്.

അർത്ഥം: ഇതിനു മററു പ്രമാണത്തിൻെറ ആവശ്യം ഇല്ല. എന്തുകൊണ്ടെന്നാൽ ഇതു തന്നെ പ്രമാണമാണു്.

വ്യാഖ്യാനം. ഭഗവാനിൽ ഭക്തിയുണ്ടാകാൻ യാതൊരു പരിശ്രമവും ക്ലേശവും ആവശ്യമില്ല. അതു നിത്യസിദ്ധമാണ്. ഇതു ആരെയും പറഞ്ഞറിയിക്കേണ്ട ആവശ്യമില്ല. ഭക്ത്യുപാസകൻ (ഭക്തൻ സ്വതേതന്നെ ഇതിനെ അനുഭവിക്കും. ഇതു് അനുഭവരൂപം തന്നെയാണല്ലോ? വാദവിവാദങ്ങളെക്കൊണ്ട് എന്താവശ്യം? ഭക്തിസാധന ഗാഢമായിവരുമ്പോൾ ക്ലേശനിവൃത്തി താനേ സംഭവിക്കും.

"പ്രേമരൂപത്തിൽ ഭഗവാൻ താനേ തെളിഞ്ഞുനിൽക്കുന്നു. പ്രേമിക്കുന്ന പ്രേമാസ്പദത്തിന്റെ അസ്തിത്വത്തെ തെളിയിക്കുന്നതിനു് പ്രമാണങ്ങൾ ആവശ്യമില്ല"

വിവേകാനന്ദസ്വാമികൾ—ഭക്തിയോഗം

സൂത്രം 60 **ഓം ശാന്തിരൂപാത്പരമാനന്ദരൂപാത്ച–**

അൎത്ഥം ഭക്തി ശാന്തിരൂപവും പരമാനന്ദരൂപവുമാണ്.

വ്യാഖ്യാനം വാദപ്രതിവാദം, ദ്വന്ദ്വം, ഉദ്വേഗം, സംശയം സങ്കല്പം, സുഖം, ദുഃഖം മുതലായ ചിത്തവൃത്തികൾ തീരെയില്ലാത്ത സ്ഥലമാണ് ശാന്തിസ്ഥാനം. ശാന്തിഭവനത്തിൽ പരമാനന്ദം വിലസുന്നു. ഈ സൂത്രംകൊണ്ടു ഭക്തിയുടേയും, ഭഗവാൻെറയും ഐക്യതയെ സ്ഥാപിക്കുന്നു. എന്തുകൊണ്ടെന്നാൽ ആനന്ദം ബ്രഹ്മമാണെന്നു ശ്രുതിതന്നെ പറയുന്നു. ഈ ആനന്ദം ലഭിക്കുന്നതിനു ജ്ഞാനികൾ പരമാനന്ദമയമായ ഭക്തിയെ ആശ്രയിക്കുന്നു. പരാഭക്തിയുദിച്ചാൽ ത്രിതാപങ്ങളും നശിക്കുന്നു. ജ്ഞാനികൾ ആനന്ദത്തെ ജ്ഞാനത്തിൻെറ ഫലമായി പറയുന്നു എന്നാൽ ജ്ഞാനം തന്നെ ആനന്ദം എന്ന് ഒരിടത്തും പറയുന്നില്ല. ഭക്തിസൂത്രത്തിൽ ഭക്തിയെ ആനന്ദരൂപമായിട്ടുതന്നെ വൎണ്ണിച്ചിരിക്കുന്നു.

എഴുത്തച്ഛൻെറ ശ്രീ മഹാഭാഗവതം തുടങ്ങിയിരിക്കുന്നതു നോക്കുക:—

"ആദിമൂല ശ്രീപരമാനന്ദ സത്തയിൽനി-
ന്നാദരാലുണൎന്നിഴിഞ്ഞീടിനോരമൃതവും
പാനംചെയ്യുന്നദിനം..................

സൂത്രം 61 **ഓം ലോകഹാനൌചിന്താന കാൎയ്യാ നിവേദിതാത്മലോക വേദശീലത്വാത്.**

അൎത്ഥം ധനജനാദികളുടെ (ഭാൎയ്യാപുത്രാദികളുടെ) അപചയത്തെ (നാശത്തെ) പ്പററി വിചാരപ്പെട്ടിട്ടു ആവശ്യമില്ല. എന്തുകൊണ്ടെന്നാൽ ആത്മാവ്

ധനജനാദി വിഷയങ്ങൾ, വേദങ്ങൾ, സദാചാരങ്ങൾ ഇവയെല്ലാം ഭക്തൻ ഈശ്വരനിൽ സമർപ്പിച്ചിരിക്കുന്നു.

വ്യാഖ്യാനം. സകല വസ്തുക്കളേയും ഈശ്വരനിൽ സമർപ്പിച്ചിരിക്കുമ്പോൾ അവയെപ്പററി വിചാരപ്പെട്ടിട്ട് ആവശ്യമെന്തു്? ആവശ്യമുണ്ടെങ്കിൽ ഈശ്വരൻതന്നെ വിചാരിച്ചുകൊള്ളും. സകലതും അദ്ദേഹത്തിനു നിവേദിച്ചു് (സമർപ്പിച്ചു്) അദ്ദേഹാതന്നെയാണു് സാരമെന്നു കരുതി അദ്ദേഹത്തിനെ ചിന്തിക്കുക. ഐഹികവും പാരത്രികവും ആയ സകല വിഷയങ്ങളും ഈശ്വരനിൽ സമർപ്പിച്ചു് അദ്ദേഹത്തിൽ ശരണാഗതനായിത്തീരുക. അപ്പോൾ അവയെപ്പററി വിചാരപ്പെടേണ്ട ആവശ്യമില്ല.

ഭക്തൻ തൻെറ ദേഹം, ഗേഹം, നാടു്, പുണ്യലോകങ്ങൾ എന്നിവയെപ്പററി ഒന്നും തന്നെ ചിന്തിക്കേണ്ടതില്ല. അവയെല്ലാം ഭഗവാനിൽ അർപ്പിക്കപ്പെട്ടിരിക്കുന്നു. എല്ലാവർക്കും ഒരുപോലെ പ്രഭുവും സുഹൃത്തുമായിരിക്കുന്ന ഭഗവാൻ അദ്ദേഹത്തിൻെറ ഇഷ്ടംപോലെ എല്ലാം ചെയ്തുകൊള്ളും.

"ലോകത്രയമഹാഗേഹത്തിനു ഭവാൻ
ഏകനായോരു ഗൃഹസ്ഥനാകുന്നതും"
(അദ്ധ്യാത്മരാമായണം)

"അനന്യാശ്ചിന്തയന്തോമാം യേജനാഃപര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം
വഹാമ്യഹം"
ഗീത

**സൂത്രം 62 ഓം നതദ സിദ്ധൌ ലോകവ്യവഹാരോഹേയ; കിന്തുഫല ത്യാഗസ്തത്സാധനഞ്ചകാര്യമേവ**

അർത്ഥം: ഈശ്വരനിൽ സർവ്വാത്മനിവേദനം (സർവ്വസമർപ്പണം) ദൃഢമാകുന്നതുവരെ ലൌകിക കർമ്മങ്ങളെ ത്യജിക്കരുതു്. എന്നാൽ അവയിലുള്ള ഫലേച്ഛയെ ത്യജിക്കണം. ഈ കർമ്മഫലത്യാഗമായ സാധന പരാഭക്തി ഉദയംവരെ അഭ്യസിച്ചു കൊണ്ടേയിരിക്കണം.

വ്യാഖ്യാനം: എന്തുകൊണ്ടെന്നാൽ ഈശ്വരനിൽ സമ്പൂർണ്ണമായ ആത്മനിവേദനം ദൃഢമാകുന്നതിനുമുൻപു തന്നെ ലൌകിക കർമ്മങ്ങളെ പരിത്യജിച്ചാൽ രണ്ടും നഷ്ടമാകും. ലൌകിക കർമ്മങ്ങളെ അന്തസ്സാരഹീനമെന്നു വിവേചിച്ചു് സർവ്വസാരനായ ഈശ്വരനിൽ ദൃഢവിശ്വാസം വരുന്നതിനു ശ്രമിക്കണം.

> "ശുദ്ധസ്ഥനാനന്ദ പൂർണ്ണനേകാത്മകൻ
> കൂടസ്ഥനാശ്രയം മററാരുമില്ലെടോ
> മൂഢത്വമത്രേ നമുക്കതോന്നുന്നതു
> ശുദ്ധത്രിഗുണ ഭാവേനമായാ ബലാൽ
> തദ്വശന്മാരൊക്കെ നാമെന്നറിഞ്ഞുകൊ-
> ണ്ടദ്വയഭാവേന സേവിച്ചുകൊൾക നാം"

**സൂത്രം 63 ഓം സ്ത്രീ, ധന, നാസ്തിക, വൈരിചരിത്രം നശ്രവണീയം.**

അർത്ഥം സ്ത്രീ, ധനം, നാസ്തികൻ, വൈരി ഇവരുടെ ചരിത്രങ്ങൾ കേൾക്കരുതു്.

വ്യാഖ്യാനം പുരുഷന്മാർ, സ്ത്രീകളുടെ രൂപം (സൗന്ദര്യം) യൗവനം, ഹാസം, ഭാവം, ക്രിയ, ചേഷ്ട, ചരിത്രം മുതലായവയെപ്പററി വർണ്ണിക്കുന്നതു കേൾക്കരുതു്. അതുപോലെതന്നെ മറിച്ചു് സ്ത്രീകളും. എന്തെന്നാൽ അതുകൊണ്ടു് ഭോഗവാസന വന്നേക്കും. ധനത്തെപ്പററിയും കേൾക്കരുതു്. എന്തെന്നാൽ അതിൽ ലോഭം (ആഗ്രഹം) ജനിച്ചേക്കും. നാസ്തികന്മാരുടെ ചരിത്രങ്ങളും അവരുടെ കുതർക്കങ്ങളും കേൾക്കരുതു്. എന്തെന്നാൽ അവരുടെ ദുഷ്കർമ്മങ്ങൾ കേൾക്കുമ്പോൾ ചിത്തം കലുഷമായി ഈർഷ്യ, അസൂയ, ഹിംസാദിവൃത്തികൾ ജനിച്ചു തപഃശക്തിയെ കുറയ്ക്കുന്നു.

സൂത്രം 64 ഓം **അഭിമാന ദംഭാദികംത്യാജ്യം**

അർത്ഥം അഭിമാനം, ദംഭം മുതലായവയും ത്യജിക്കേണ്ടതാണ്.

വ്യാഖ്യാനം ദംഭവും, അഭിമാനവും രണ്ടും ഭക്തിമാർഗ്ഗത്തിൽ വലിയ വിഘ്നങ്ങളാണ്. എന്തുകൊണ്ടെന്നാൽ ഭക്തി ലഭിച്ചാൽകൂടിയും "ഞാൻ ഭക്തൻ ഞാൻ ഉപദേഷ്ടാവ്" ഇത്യാദി അഭിമാനവും പൂജയുടെ ബാഹ്യാചരണത്തിൽ ദംഭവും ഉദിക്കാൻ ഇടയുണ്ടു്.

"ആദി" എന്ന ശബ്ദംകൊണ്ടു് കാമ, ക്രോധ, ലോഭ, മോഹ, മദ, മാത്സര്യാദികൾ എന്നു മനസ്സിലാക്കണം.

അപകടമായ അഹന്തയും രജസ്തമോ ദുഷ്ടങ്ങളായ ദംഭാദിദോഷങ്ങളും ഉപേക്ഷിക്കേണ്ടതു തന്നെ.

"ഞാനെന്നുമമ്പോടെനിക്കെന്നുമുള്ളൊരു
മാനംകളക നടെ ഒന്നു വേണ്ടതും!

"തന്നിലെ താനെന്നെല്ലാററിനും മീതെ
മിന്നൽപോലെ സകലത്തിനും സാക്ഷിയാ-
യൊന്നുമേ തന്നോടു വന്നടുപററാതെ-
യൊന്നുതാനെല്ലാററിനോടുമേ ചേർന്നുകൊ-
ണ്ടെല്ലാററിനുമൊക്കു ചൈതന്യമുണ്ടാക്കി
നല്ലതേജോമയനായു് നിറഞ്ഞെപ്പൊഴും
വെള്ളത്തിൽ മുങ്ങിക്കിടക്കും കലശത്തി-
നുള്ളിലും പിന്നെ പുറത്തും നിറഞ്ഞൊരു
വെള്ളം കണക്കെ ജഗത്തിങ്കലൊക്കവെ
വ്യാപിച്ചിരിപ്പതാത്മാവു പരബ്രഹ്മം"

ഭാരതം.

സൂത്രം 65 **ഓം തദർപ്പിതാഖിലാചാരഃ സൻകാമക്രോധാഭിമാനാദികം തസ്മിന്നേവകരണീയം.**

അർത്ഥം സകല ആചാരങ്ങളും, (കർമ്മങ്ങളും) ഭഗവാനിൽ **അർപ്പിച്ചു് കാമം, ക്രോധം, അഭിമാനം മുതലായവയെ അദ്ദേഹത്തിൽതന്നെ അദ്ദേഹത്തിന്റെ ദർശനലാഭത്തിനുവേണ്ടി പ്രയോഗിക്കേണ്ടതാണു്.**

വ്യാഖ്യാനം: കാമം ജനിച്ചാൽ അനന്യചിത്തനായി പരമാത്മാവിൽതന്നെ രതനായിരിക്കുക. ക്രോധം ജനിച്ചാൽ "ഇതുവരെ അവിടത്തെ ദർശനം എനിക്കുണ്ടായില്ലല്ലോ" എന്നു പറഞ്ഞു് ഭഗവാനോടു ഭഗവല്ലാഭാർത്ഥം കോപിക്കുക. അഭിമാനിക്കണമെങ്കിൽ ഇപ്രകാരം വിചാരിക്കുക. എന്റെ ഇഷ്ടദേവതയെപ്പോലെ സർവ്വൈശ്വര്യസമ്പന്നനായ ഭഗവാൻ ആർക്കുണ്ടു്? എന്റെ

പ്രാണപ്രിയതമനെപ്പോലെ സൌന്ദര്യം ഒരുത്തക്കും ഇല്ല" ക്രോധം ക്ഷയിക്കുന്നില്ലെങ്കിൽ ഭക്തിമൂലകമായ ക്രോധമാകട്ടെ. ഞാൻ ഈശ്വരനാമം ജപിക്കുന്നു, എനിക്കെങ്ങിനെ ബന്ധനം? ഈശ്വരനെ ലഭിപ്പാനായി ആഗ്രഹിക്കുക ഞാൻ ഈശ്വരൻെറ സന്താനം എന്നീവിധം അഹങ്കരിക്കുക. കാമാദിഷൾക്കത്തെയും ഭഗവത് പ്രാപ്തിക്കായി ഭഗവദഭിമുഖമാക്കുക.

ശ്രീ രാമകൃഷ്ണൻ

സൂത്രം 66 **ഓം ത്രിരൂപഭംഗപൂർവ്വകം നിത്യദാസനിത്യകാന്താഭജനാത്മകം വാപ്രേമഏവകാര്യം പ്രേമഏവകാര്യമിതി.**

അത്ഥം മൂന്നു ഭിന്നരൂപത്തെ ഭംഗംചെയ്തു് – അതായതു് മൂന്നിനേയും ഒന്നാക്കി–നിത്യദാസഭാവത്തേയോ നിത്യകാന്താഭാവത്തേയോ അവലംബിച്ചു് ഭജനപൂർവ്വമായ പ്രേമത്തെ അനുഷ്ഠിക്കുക.

വ്യാഖ്യാനം: ബ്രഹ്മാവ്, വിഷ്ണു, ശിവൻ ഇവരെ ഒന്നാക്കി ബ്രഹ്മം, ഈശ്വരൻ, ജീവൻ ഇവരെ ഒന്നെന്നറിഞ്ഞു്, സത്വം രജസ്സ്, തമസ്സ് ഇവ മൂന്നിനേയും യോജിപ്പിച്ചു്—ശാസ്താവ്—ശാസ്ത്രം-ശിഷ്യൻ—ഭഗവാൻ ഭാഗവതം, ഭക്തൻ, ഇത്യാദി വികല്പങ്ങളെ ദൃഢപ്രയത്നം കൊണ്ടു് വിലയിപ്പിച്ചു് സത് ചിത് ആനന്ദം ഇവയെ ഏകീഭൂതമാക്കി, ദാസഭാവത്തിലോ, കാന്താ ഭാവത്തിലോ അദ്ദേഹത്തിൽ അവിച്ഛിന്നമായ പ്രേമത്തോടുകൂടി വത്തിക്കുക. സത്യസങ്കൽപനും പരമ പ്രേമാസ്പദവുമായ ഭഗവാൻ ശ്രീ വാസുദേവൻ തന്നെ സർവ്വവും എന്നു് അനുഭവമുണ്ടാകും.

"മായകൂടാതെ തെളിഞ്ഞേകമായ്
നിറഞ്ഞൊക്കെ
പ്പുരന്നവീളങ്ങീടും നിഷ്കള സ്വരൂപത്തെ
ത്തിരഞ്ഞു സകളമാം പുരുഷരൂപമാക്കി
തന്നുടെ ഹൃദയത്തിലുറപ്പിച്ചിളകാതെ
നന്നായ് ചേർത്തുമൂലമിളകാതിരുന്നൊൻ''

ഏഴുത്തച്ഛൻ

"തത്വാർത്ഥമാകമാത്മാവുമാചാര്യനും
താനുമൊന്നായ് തെളിഞ്ഞാൽ കാണാസ്സുരും
താനൊഴിഞ്ഞേതുമൊന്നില്ല കേളന്നേരം"

ഏഴുത്തച്ഛൻ



## നവമാനുവാകം



**സൂത്രം 67 ഓം ഭക്താ ഏകാന്തിനോമുഖ്യാഃ**

അർത്ഥം ഏകാന്തവും, ആഭ്യന്തരവും ആയ ഭക്തിയോടു കൂടിയവരാണു് ശ്രേഷ്ഠന്മാർ.

വ്യാഖ്യാനം: മുൻ അനുവാകത്തിൽ സാധാരണ ഭക്തന്മാരുടെ മഹിമയെ വർണ്ണിച്ചു. ഇപ്പോൾ ഏകാന്ത (ഐകാന്തിക) ഭക്തിയെപ്പററി പറയുന്നു. ബാഹ്യാഡംബരങ്ങളൊന്നുമില്ലാതെ അന്തഃകരണ നിബദ്ധമായ (ആന്തരമായ) ഭക്തിയോടുകൂടിയിരിക്കുന്നവരാണ് എല്ലാ ഭക്തരിലുംവച്ച് ശ്രേഷ്ഠന്മാർ.

"തേഷാജ്ഞാനീ നിത്യയുക്ത ഏകഭക്തി
വിശിഷ്യതേ
പ്രിയോഹിജ്ഞാനിനോ/ത്യത്ഥമഹം
സചമമപ്രിയ"

ഈ നാലുതരം (ആൎത്തൻ, അൎത്ഥാൎത്ഥി, ജിജ്ഞാസു, ജ്ഞാനി) ഭക്തന്മാരിൽവച്ച് നിത്യ യുക്തനായ–ഏകാന്ത ഭക്തനായ–ജ്ഞാനിതന്നെ യാണ് പരമോൽകൃഷ്ടൻ.

"സൈകാന്ത ഭാവോഗീതാൎത്ഥ പ്രത്യഭി ജ്ഞാനാൽ" എന്ന ശാണ്ഡില്യസൂത്രത്തിനു്, വ്യാഖ്യാതാവ് ഇങ്ങനെ അൎത്ഥം പറയുന്നു. പരാഭക്തിയുടെ നാമംതന്നെയാണ് ഏകാന്ത ഭാവം. എന്തെന്നാൽ ഗീതയിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു.

"അനന്യാശ്ചിന്തയന്തോമാം"

IX 22

"യോമാം പശ്യതി സൎവ്വത്ര"

VII 30

'മന്മനാഭവമത്ഭക്തോ'

IX 34

"മത്കൎമ്മ കൃത് മത്പരമ"

XI 55

'യെത്തുസൎവ്വാണി കൎമ്മാണി മയി സന്യസ്യ മൽപര'

XII 6

"തമേവശരണം ഗച്ഛ'

XVIII 62

'സൎവ്വധൎമ്മാൻ പരിത്യജ്യ'

XVIII 66

ഇത്യാദി കാൺക.

കർമ്മം, ഉപാസന, ജ്ഞാനം മുതലായ സമസ്ത സാധനകളുടേയും പരിണാമമാകുന്ന പരാഭക്തി. കർമ്മാനുഷ്ഠാനത്താൽ നിഷ്ഠ, നിഷ്ഠയിൽനിന്നും ശ്രദ്ധ, അനന്തരം ഈശ്വരോപാസന, ചിത്തശുദ്ധി, ജ്ഞാനം, മുക്തി, ഈശ്വര സാക്ഷാൽക്കാരം. അനന്തരം ഈശ്വരൻെറ ദയാദൃഷ്ടി, ഈശ്വരൻെറ കൃപാദൃഷ്ടിയിൽനിന്നും പരാഭക്തി

"ഏകാന്തയോഗികളിലാകാംക്ഷകൊണ്ട്" etc.

"ഏകാന്ത ഭാവമകമെ വന്നുദിപ്പതിന്" etc.

ഹരിനാമകീർത്തനം

**സൂത്രം 68 ഓം കണ്ഠാവരോധരോമാഞ്ചാശ്രുഭിഃ പരസ്പരം ലപമാനാഃപാവയന്തികുലാനി പൃഥിവീഞ്ച.**

അർത്ഥം കണ്ഠാവരോധം, രോമാഞ്ചം, ആനന്ദാശ്രു ഇവയോടുകൂടി ഭക്തന്മാർ പരസ്പരം സംഭാഷണം ചെയ്യുന്നവരായി അവരുടെ കുലത്തേയും പൃഥിവിയേയും പാവനമാക്കുന്നു

വ്യാഖ്യാനം: ഭക്തിയുടെ ഉല്ലാസം പ്രബലമാകുമ്പോൾ— പ്രേമത്താൽ ഹൃദയം അലിയുമ്പോൾ—ഈശ്വരാനുരാഗത്താൽ പ്രാണൻ പൂർണ്ണമാകുമ്പോൾ— സംഭാഷണം ചെയ്‌വാൻ ശ്രമിച്ചാൽ കണ്ഠം രുദ്ധമാകുന്നു. (ഗൽഗദം ഉണ്ടാകുന്നു) ശരീരം പുളകിതമാകുന്നു. നയനങ്ങൾ ആനന്ദാശ്രുപൂർണ്ണമാകുന്നു. ഈ അവസ്ഥ വളരെ പരിശുദ്ധം— വളരെ മനോഹരം—ഇപ്രകാരമുള്ള അവസ്ഥയെ പ്രാപിച്ച സാധകന്മാർ വളരെ ദുർല്ലഭമാണ്.

ഇങ്ങനെയുള്ള സാധകന്മാർ ഭക്തിരസംപ്ലുതന്മാരായി പരസ്പരം സംഭാഷണം ചെയ്യുമ്പോൾ അവരുടെ കുലോത്ഭവന്മാരും, ഭൂമിയും പരിശുദ്ധമാകുന്നു. അവരുടെ ഭക്തിയാകുന്ന കാററു ഏററാൽ പാഷാണ (അതിദുഷ്ട) ഹൃദയത്തിലും പരിശുദ്ധതയും ഭക്തിയുടെ സഞ്ചാരവും ഉണ്ടാകുന്നു.

**സൂത്രം 69 ഓം തീർത്ഥീകുർവ്വന്തിതീർത്ഥാനി, സുകർമ്മീകുർവ്വന്തി കർമ്മാണി, സച്ഛാസ്ത്രീ കുർവ്വന്തി ശാസ്ത്രാണി.**

അർത്ഥം അവർ തീർത്ഥത്തെ തീർത്ഥമാക്കുന്നു. കർമ്മത്തെ സുകർമ്മമാക്കുന്നു, ശാസ്ത്രത്തെ സച്ഛാസ്ത്രമാക്കുന്നു.

വ്യാഖ്യാനം പാപികൾ തീർത്ഥസ്ഥലങ്ങളിൽ പോയാൽ തീർത്ഥം അവരെ പരിശുദ്ധരാക്കുന്നു — നിഷ്പാപന്മാരാക്കുന്നു. എന്നാൽ അവരുടെ സമാഗമത്താൽ അവരുടെ മലിനത തീർത്ഥങ്ങളെ ബാധിക്കുന്നു. ഭക്തന്മാരുടെ സമാഗമത്താൽ തീർത്ഥം വീണ്ടും ആ പാപങ്ങളിൽനിന്നും മോചിക്കുന്നു. അതിനു വീണ്ടും തീർത്ഥത്വം ലഭിക്കുന്നു. അനേക കർമ്മങ്ങൾ ഉണ്ടെങ്കിലും ഭക്തന്മാർ അനുഷ്ഠിക്കുന്ന കർമ്മങ്ങളാണ് സുകർമ്മങ്ങളായി ഗണിക്കുന്നതു്. ശാസ്ത്രങ്ങൾ അനന്തം, എന്നാൽ അവയിൽ ഭക്തന്മാർ രചിച്ചതും, വ്യാഖ്യാനിച്ചതും, അദ്ധ്യയനം ചെയ്തതും ആയ ശാസ്ത്രങ്ങളാണ് സച്ഛാസ്ത്രങ്ങൾ.

സൂത്രം 70 ഓം തന്മയാ:

അർത്ഥം എന്തുകൊണ്ടെന്നാൽ അവർ തന്മയന്മാരാകുന്നു.

വ്യാഖ്യാനം ഭഗവാൻ പരിശുദ്ധന്മാരുടെ പരിശുദ്ധികാരകനും മംഗളകാരന്മാരുടെ മംഗള സ്വരൂപനുമാണു്. ഭക്തന്മാർ ഈശ്വരഭാവപൂർണ്ണന്മാരായി തന്മയരായി(ഈശ്വരമയരായി)ത്തീരുന്നു.

തദ്വേദ ഗുഹ്യോപനിഷത്സു ഗൂഢം
തദ് ബ്രഹ്മാവേദതേ ബ്രഹ്മയോനിം
യേപൂർവ്വം ദേവ്യൃഷയശ്ചതദ്വിദു
സ്തേതന്മയാ അമൃതാ വൈബഭൂവു:

നദി, സാഗരത്തിൽ പ്രവേശിക്കുമ്പോൾ സാഗരഭാവത്തെ അവലംബിക്കുന്നു. ഭഗവാൻ ശ്രീ രാമകൃഷ്ണദേവൻെറ ഉപ്പുപാവയുടെ കഥയും ഇതിനുദാഹരണമാണ്. ഒരു ഉപ്പുപാവ, അതിവിസ്തൃതവും, മനോഹരവുമായ സമുദ്രത്തെ കണ്ടു് ആശ്ചര്യത്തോടുകൂടി അതു് എന്താണെന്നും, അതിൻെറ ആഴം എത്രയുണ്ടെന്ന് അറിയണമെന്നും ഉള്ള ആഗ്രഹത്തോടുകൂടി അതിനെ സമീപിക്കുന്നു. അതിനോടു് അടുക്കുംതോറും തനിക്കും അതിനും എന്തോ ബന്ധമുണ്ടെന്നു തോന്നിത്തുടങ്ങുകയും ഒടുവിൽ സാഗരത്തെ സ്പർശിക്കുമ്പോൾ താൻ അതിൽ ലയിച്ചുപോവുകയും ചെയ്യുന്നു. അതുപോലെ ഭക്തന്മാർ ഭഗവാനിൽ ആത്മസമർപ്പണം ചെയ്തു് ഭഗവാൻെറ പരിശുദ്ധശാന്തിലാഭം അനുഭവിക്കുന്നു. അതുകൊണ്ടു് അവരുടെ സമാഗമത്താൽ, തീർത്ഥങ്ങൾ, കർമ്മങ്ങൾ, ശാസ്ത്രങ്ങൾ ഇവ പരിശുദ്ധതയെ പ്രാപിക്കുന്നു.

ശ്രീ ചൈതന്യദേവന്റെ പരമഭക്തനായ രൂപഗോസ്വാമി ഇപ്രകാരം പറയുന്നു:—

"തത്രൈവഗംഗായമുനാചസിന്ധു: ഗോദാവരീ
തത്ര സരസ്വതീച
സർവ്വാണി തീർത്ഥാനി വസന്തിതത്ര യത്രാച്യുതോ
ദാരകഥാപ്രസംഗ ഃ"

ഇതുകൊണ്ട്, ഭഗവൽഗുണഗാന പ്രസംഗങ്ങൾക്ക്, തീർത്ഥങ്ങളേക്കാൾ ഉൽകൃഷ്ടവും, പരിശുദ്ധവുമായ ആസ്ഥാനം നൽകിയിരിക്കുന്നു. ഭഗവാനെ ഉദ്ദേശിച്ച് സകല കർമ്മങ്ങളും അനുഷ്ഠിക്കണമെന്ന ശാസ്ത്രം വീണ്ടും വീണ്ടും ഉപദേശിക്കുന്നു. അതുകൊണ്ട് കർമ്മങ്ങളേക്കാൾ ഭഗവൽ ഭക്തിക്ക ശ്രേഷ്ഠത സിദ്ധിച്ചു. വീണ്ടും ഇപ്രകാരം പറയുന്നു.

'യസ്മിൻ ശാസ്ത്രേപുരാണേ വാഹരിഭക്തിർന
ദൃശ്യതേ
നശ്രോതവ്യം നവക്തവ്യം യദി ബ്രഹ്മാസ്വയം
വദേത്"

ഇതുകൊണ്ട് ഭഗവൽകഥയാണ് ശാസ്ത്രങ്ങളെ പരിശുദ്ധമാക്കുന്നതെന്നു വരുന്നു. അതിനാൽ ഈശ്വരഭാവമയനായ ഭക്തന്റെ സാംഗത്യാൽ തീർത്ഥാദികൾ പരിശുദ്ധമാകുന്നു. എന്നതിൽ ആശ്ചര്യമെന്ത്?

## സൂത്രം 71 ഓം മോദന്തേപിതരോനൃത്യന്തിദേവതാഃ സനാഥാചേയംഭൂർഭവതി

അർത്ഥം (ഭക്തന്മാരെനോക്കി) പിതൃക്കൾ ആനന്ദിക്കുന്നു. ദേവന്മാർ നർത്തനം ചെയ്യുന്നു. പൃഥിവി സനാഥയായിത്തീരുന്നു.

വ്യാഖ്യാനം ഭക്തന്മാരുടെ പ്രഭാവത്താൽ ഭൂലോകം പരിശുദ്ധമാകുന്നു. എന്നുമാത്രമല്ല, പിതൃക്കളേയും ദേവന്മാരേയും ആ പ്രഭാവം സ്പർശിക്കുന്നു. അവർക്ക് (ദേവന്മാർക്കും പിതൃക്കൾക്കും) ഗമനാഗമനം ചെയ്യാനുള്ള സൂക്ഷ്മതതപൂർണ്ണമായ ആകാശത്തിലെ തേജോമാർഗ്ഗം തെളിയുന്നു. ഭക്തന്മാരെ ദർശിക്കുമ്പോൾ ലോകത്തിലുള്ള ജീവികൾ പരിശുദ്ധരാകുന്നു. അപ്പോൾ അവർക്ക് പിതൃദേവാദി കർമ്മങ്ങളിൽ ശ്രദ്ധ വർദ്ധിക്കുന്നു. യാഗയജ്ഞതർപ്പണാദി കർമ്മങ്ങൾ നടത്തിയാൽ പിതൃലോകവും ദേവലോകവും പരിതുഷ്ടരാകുന്നു. ഭക്തന്മാരെ ദർശിക്കുകയും അവരുടെ സ്വഭാവത്തെയും, കർമ്മങ്ങളെയും നോക്കുകയും ചെയ്യുമ്പോൾ അവരുടെ പിതൃക്കളും, കുലദേവതകളും കൃതാർത്ഥരാകുന്നു. എന്നുമാത്രമല്ല ഭഗവാൻ തന്നെ ഭൂതലത്തിൽ ആവിർഭവിക്കുന്നു. അതുകൊണ്ടു് ഭൂമിയും ഭക്തന്മാരുടെ പ്രഭാവത്താൽ സനാഥയായിത്തീരുന്നു.

സൂത്രം 72 **ഓം നാസ്തിതേഷു ജാതിവിദ്യാരൂപകുലധനക്രിയാദിഭേദ:**

അർത്ഥം: അവരിൽ (ഭക്തന്മാരിൽ) ജാതി, വിദ്യ, രൂപം, കുലം, ക്രിയ മുതലായ ഭേദങ്ങൾ ഇല്ല.

വ്യാഖ്യാനം ബ്രാഹ്മണൻ, ശൂദ്രൻ, ചണ്ഡാലൻ, മ്ലേച്ഛൻ, മനുഷ്യൻ, മൃഗം മുതലായി ഏതു ജീവിയായാലും ഭക്തിയുക്തനായി ഭഗവാനെ ശരണം പ്രാപിച്ചാൽ ഭക്തവത്സലനായ ഭഗവാൻ അവരുടെ ജാതിവിദ്യാദികളെ നോക്കാതെ അവർക്ക് ദർശനം നൽകുന്നു. ഭക്തന്മാരും പരസ്പരം ജാതിവി

ഭ്രാദിഭേദങ്ങൾ ഗണിക്കുകയോ വിചാരിക്കുകയോ ചെയ്യുന്നില്ല.

"നയസ്യജന്മകർമ്മഭ്യാം
നവർണ്ണാശ്രമ ജാതിഭി:
സജ്യതേ /സ്മിന്നഹംഭാവോ
ദേഹേവൈസഹരേ:പ്രിയ:"

ഭാഗവതം

യാതൊരുത്തന്ന് ഈ ദേഹത്തിൽ, ജന്മകർമ്മങ്ങളാലോ, വർണ്ണാശ്രമ ജാതികളാലോ അഹംഭാവം ഉണ്ടാകുന്നില്ലയോ അവൻ ഹരിക്ക് പ്രിയൻ ആകുന്നു

സൂത്രം 73 ഓം യതസ്തദീയാ:

അർത്ഥം എന്തുകൊണ്ടെന്നാൽ (അവർ എല്ലാം) അദ്ദേഹത്തിന്റേതാണ്.

വ്യാഖ്യാനം ഭക്തന്മാരുടെ ഇടയിൽ പരസ്പരം ഭേദബുദ്ധിയില്ല എന്നതിനെ കാണിക്കുന്നു. എല്ലാ ഭക്തന്മാരും അദ്ദേഹത്തിനെത്തന്നെ ശരണം പ്രാപിച്ച് അദ്ദേഹത്തിന്റെ ഭാവത്തിൽ ഭാവിതന്മാരായിരിക്കുമ്പോൾ അവർ തമ്മിൽ ഭേദം എങ്ങിനെ?

"തന്നാത്താൻ തീരെ മറക്കുകയും, ഒന്നും തന്റെതെന്നു തോന്നാതിരിക്കുകയും ചെയ്യുമ്പോൾ ഭക്തൻ തദീയതാ എന്ന അവസ്ഥയെ പ്രാപിക്കുന്നു, ഓരോന്നും തനിക്കു പവിത്രം, എന്തെന്നാൽ അതു തന്റെ പ്രിയതമന്റേതു്......... ഒരാൾ ഭഗവാനെ സ്നേഹിക്കുമ്പോൾ ജഗത്തു മുഴു

വന്നം അയാൾക്ക പ്രിയമാകുന്നു. എന്തെന്നാൽ സകലതും ഭഗവാൻേറതാകുന്നു.

ശ്രീവിവേകാനന്ദസ്വാമികൾ (ഭക്തിയോഗം)



## ദശമ അനുവാകം



**സൂത്രം 74 ഓം വാദോനാവലംബ്യഃ**

അർത്ഥം വാദം (തർക്കം) അവലംബിക്കരുതു്.

വ്യാഖ്യാനം വാദപ്രതിവാദങ്ങൾ ചെയ്താൽ തർക്കത്തിൽ ജയം നേടണമെന്നുള്ള ദുരാഗ്രഹം ജനിക്കും. അതോടുകൂടി തമോഗുണവും ഉണ്ടാകും. തമോഗുണം ഭക്തിക്കു് ഏററവും ബാധകമാണു്. അതുകൊണ്ടു് തർക്കം ത്യജിക്കണം.

**സൂത്രം 75 ഓം ബാഹുല്യാവകാശത്വാദനിയതത്വാത്.**

അർത്ഥം (എന്തുകൊണ്ടെന്നാൽ) ബാഹുല്യത്തിനു് അവകാശമുണ്ടു്. അതു് അനിയതവും ആണു്.

വ്യാഖ്യാനം ഭഗവൽതത്വം അറിയുന്നതിനു് വാദപ്രതിവാദങ്ങൾ ചെയ്യുന്നതു് നിതാന്തനിരർത്ഥകമാണു്. നീ എത്രതന്നെ തർക്കിച്ചാലും, എത്രതന്നെ ശാസ്ത്രീയപാണ്ഡിത്യം ലഭിച്ചവനായാലും തർക്കശാസ്ത്രത്തിൽ എത്രതന്നെ നൈപുണ്യം പ്രദർശിപ്പിച്ചാലും നിൻെറ ബുദ്ധി സ്വല്പമെങ്കിലും ഈശ്വരനിൽ ചെന്നെത്തുകയില്ല. "യതോവാചോനിവ

ത്തന്തെ അപ്രാപ്യമനസാസഹ" (തൈത്തിരീയം 2–4–1). മനസ്സ് അദ്ദേഹത്തെ ലഭിക്കാതെ വാക്യത്തോടുകൂടി മടങ്ങിവരുന്നു. അദ്ദേഹം മനോബുദ്ധികൾക്ക് അഗോചരനാണ്. "നേതിനേതീതി" (ബൃഹദാരണ്യകം–3–9–26) വാക്യങ്ങളാൽ യാതൊരുവനെ നിരൂപിക്കാൻ വേദാന്തം ശ്രമിക്കുന്നുവോ, നിൻെറ കേവലതൎക്കം കൊണ്ടു് ആ രാജ്യത്തേക്കു് കടക്കുവാൻ സാധിക്കുമോ? ഭക്തികൊണ്ടു മാത്രമേ അദ്ദേഹത്തെ ലഭിക്കയുള്ളൂ. (ഭക്ത്യാഹമേകയാഗ്രാഹ്യഃ) അദ്ദേഹത്തെ ലഭിക്കുന്നതിനു് വാദപ്രതിവാദങ്ങളെ ത്യജിക്കുക. അദ്ദേഹത്തെ മാത്രം വിശ്വസിക്കുക.

'തൎക്കം ഇരിക്കുന്നിടത്തോളം കാലം ഈശ്വരനെ ലഭിക്കയില്ല. ഈശ്വരനെ ലഭിക്കുന്നിടത്തോളം തൎക്കം കുറയും'.

ശ്രീരാമകൃഷ്ണദേവൻ

സൂത്രം 76 ഓം ഭക്തിശാസ്ത്രാണിമനനീയാനി, തദ്ബോധകകൎമ്മാണ്യപികരണീയാനി.

അൎത്ഥം ഭക്തിശാസ്ത്രത്തെ മനനം ചെയ്യുക, ഭക്ത്യുൽബോധകങ്ങളായ കൎമ്മങ്ങൾ ചെയ്യുക.

വ്യാഖ്യാനം വാദപ്രതിവാദങ്ങളെ ത്യജിച്ചു് ഭക്തിശാസ്ത്രങ്ങളിൽ എഴുതിയിട്ടുള്ള തത്വങ്ങളെ ചിന്തിക്കുക. ആചാര്യൻെറയും, ഭക്തന്മാരുടെയും ഭക്തിസിദ്ധാന്തവാക്യങ്ങളുടെ നിഗൂഢ രഹസ്യങ്ങളെ ഗ്രഹിക്കുകയും ഭക്തിയെ വൎദ്ധിപ്പിക്കുന്നതിനു വേണ്ടി സത്സംഗം, തീൎത്ഥയാത്ര, ഭഗവൽകഥാശ്രവണം, ഭക്തന്മാരോടുകൂടിയുള്ള സല്ലാപം, ഭഗവൽസേവ, ഗുരുശുശ്രൂഷ മുതലായ കൎമ്മങ്ങളെ അനുഷ്ഠിക്കുകയും ചെയ്യുക.

അദ്ധ്യയനവും, അദ്ധ്യാപനവും ഒന്നിച്ചുവിധിച്ചിരിക്കുന്നതുപോലെ സിദ്ധാന്തങ്ങളായി സ്വീകരിക്കപ്പെട്ടിട്ടുള്ള ഭക്തിതത്വങ്ങളെ താൻ ആചരിക്കയും, തങ്ങളുടെ നടപടികൊണ്ട് അന്യരെ ആചരിപ്പിക്കയും ചെയ്യേണ്ടതാണു്.

"സ്വാദ്ധ്യായപ്രവചനാഭ്യാം ന പ്രമദിതവ്യം"

(തൈത്തരീയോപനിഷത്)

അദ്ധ്യയനവും, അദ്ധ്യാപനവും അന്യോന്യ സഹായകങ്ങളുമാണ്:

സൂത്രം 77 **ഓം സുഖദുഃഖേച്ഛാലാഭാദിത്യക്തേകാലേ പ്രതീക്ഷ്യമാണേക്ഷണാർദ്ധമപിവ്യർത്ഥം ന നേയം.**

**അർത്ഥം** സുഖം, ദുഃഖം, ഇച്ഛ, ലാഭം ഇത്യാദികളെ ത്യജിച്ച് കാലത്തിനുവേണ്ടി കാത്തു് (സൌകര്യമായ സമയത്തെ പ്രതീക്ഷിച്ചു്) ക്ഷണാർദ്ധംപോലും വ്യർത്ഥമായി കളയരുതു്.

വ്യാഖ്യാനം: ശുഭസമയത്തെ പ്രതീക്ഷിച്ചു് (ശുഭസമയം വരുമ്പോൾ ഈശ്വരചിന്ത ചെയ്തുകൊള്ളാമെന്നു് ഉദ്ദേശിച്ചു്) ഈശ്വരോപാസനയെ ഒരിക്കലും ത്യജിക്കരുതു്. എന്തുകൊണ്ടെന്നാൽ അതുതന്നെയാണ് ജീവിതത്തിലെ നിത്യകർമ്മം, അതുതന്നെയാണ് യഥാർത്ഥശാന്തിയെ നൽകുന്നതു്. നിന്റെ വാസനകൾ ത്യജിച്ചാലും—നിന്റെ കർത്തവ്യങ്ങൾ അവസാനിച്ചാലും—ആത്മരതിയാകുന്ന ഉപാസനകൂടാതെ ശാശ്വതശാന്തിയെ ലഭിക്കാൻ മറ്റൊരുപായവും ഇല്ല. അതുകൊണ്ടു് ഉപാസനയെ ഒരിക്കലും നിസ്സാരമെന്നു ഗണിക്ക

രുത്. ഭക്തിസാധനയ്ക്ക് ശുഭകാലം നോക്കിയിട്ട ആവശ്യമില്ല. വിഷയങ്ങളിൽനിന്ന മനസ്സ് പിൻമാറി ഭഗവൽഭാവത്തിൽ തന്മയമാകുമ്പോൾ അദ്ദേഹത്തെ ഉപാസന ചെയ്യാതെ അന്യസമയത്തിൽ ഭഗവൽഭജന ചെയ്യുന്നതിന വിചാരിച്ചിരുന്നാൽ ജീവിതം വൃഥാ നഷ്ടമായിപ്പോകും. അതുകൊണ്ട് ഈശ്വരനിൽ അനന്യശരണാഗതനായി ഉപാസനാതൽപരനാകുക. അപ്പോൾ ഭഗവൽകൃപയാൽ, ഉപാസനചെയ്തു ചെയ്തു് ഹൃദയത്തിൽ തന്നത്താൻ സാത്വികമായ ഭക്തി വികസിക്കും.

"പലതുംപറഞ്ഞുപകൽകളയുന്ന നാവുതവ-
തിരുനാമകീർത്തനമിതതിനായ്‌വരേണമിഹ
കലിയായ കാലമിതിലതുകൊണ്ടുമോക്ഷഗതി-
എളുതെന്നുകേൾപ്പു ഹരിനാരായണായനമഃ
(ഹരിനാമകീർത്തനം)

## സൂത്രം 78 ഓം അഹിംസാസത്യശൗചദയാസ്തികൃാദി ചാരിത്ര്യാണി പരിപാലനീയാനി.

അർത്ഥം• അഹിംസ, സത്യം, ശൗചം, ദയ, ആസ്തിക്യം മുതലായ നിയമങ്ങളെ വിധിപോലെ പരിപാലിക്കേണ്ടതാണ്.

വ്യാഖ്യാനം അഹിംസാസത്യാദികളെ പരിപാലിക്കുമ്പോൾ സത്വഗുണം വർദ്ധിക്കും. ഇവയ്ക്കു വിരുദ്ധമായി ആചരിച്ചാൽ തമോഗുണം വന്നു നിറഞ്ഞു് ഭക്തിയെ നശിപ്പിക്കും.

ഭഗവത്ഗീത 12-ാം അദ്ധ്യായം 13-ാം ശ്ലോകം "അദ്വേഷ്ടാ സർവ്വഭൂതാനാം" എന്ന തുടങ്ങി 17-ാംശ്ലോകം വരെ നോക്കുക.

മയ "ആത്മവൽസർവ്വഭൂതേഷുയോഹിതായചാത്മഭാ
യച
വർത്തതേനതതംഹേഷ്ടക്രിയാഹേഷ്യഷാമയാസ്മൃതാ"

പ്രയത്നം ചെയ്യും പരക്കുൾത്തെ ഇല്ലാതാക്കുന്നതിന് ഇച്ഛയുണ്ടാകുന്നതു് മയതന്നെയാകുന്നു.

സൂത്രം 79 ഓം **സർവ്വദാസർവ്വഭാവേനനിശ്ചിന്തിതൈർ ഭഗവാനേവഭജനീയ:**

അർത്ഥം: എല്ലാപ്പോഴും എല്ലാവിധത്തിലും നിശ്ചിന്തരായി (അനന്യചിത്തരായി) ഭഗവാനെത്തന്നെ ഭജിക്കേണ്ടതാണു്.

വ്യാഖ്യാനം: സാമാന്യമായ ഉപദേശം നൽകിയതിൽപിന്നീട്ട് പരമാർത്ഥം ഉപദേശിക്കുന്നു. നിന്റെ ദൈനംദിനമായ സകല കർമ്മങ്ങളിലും, എല്ലാപ്പോഴും ഭഗവൽ സത്തയെത്തന്നെ അവലോകനം ചെയ്യുക (കാണുക).

"നടക്കുമ്പോഴുമിരിക്കുമ്പോഴുമൊരേടത്തു
കിടക്കുമ്പോഴും ഭുജിക്കുമ്പോഴുമെന്നുവേണ്ടാ
നാനാകർമ്മങ്ങളനുഷ്ഠിക്കുമ്പോഴും സദാകാലം
മാനസേഭവദ്രൂപം തോന്നേണം ദയാംബുധേ"
(അദ്ധ്യാത്മരാമായണം)

ഭഗവദ്ഭാവനാകാലത്തിൽ (ഭഗവാനെ വിചാരിക്കുന്ന സമയം) ലൗകികമായ സകല ചിന്തകളേയും ത്യജിക്കുക. എന്തുകൊണ്ടെന്നാൽ സംസാരത്തിലെ മലിനചിന്തയുള്ളകാലത്തു ഭഗവൽഭക്തിയുടെ പൂർണ്ണവികാസം ഉണ്ടാകയില്ല. ശരിയായ ഭക്തി ഇല്ലെങ്കിൽ ഈശ്വരോപാസന ശരിയാകയില്ല

**സൂത്രം 80 ഓം സങ്കീർത്ത്യമാനഃശീഘ്രമേവാവിർഭവത്യ നുഭാവയതിഭക്താൻ.**

അർത്ഥം അദ്ദേഹത്തെ കീർത്തനംചെയ്യുമ്പോൾ അദ്ദേഹം വേഗത്തിൽ ആവിർഭവിച്ചു ഭക്തന്മാക്ക് സൂക്ഷ്മ തരമായ അനുഭവരൂപത്തെ (താൻ ഉണ്ടെന്നുള്ള അനുഭവത്തെ) നൽകുന്നു.

വ്യാഖ്യാനം ഭഗവാൻതന്നെ ഇപ്രകാരം പറയുന്നു.

"നാഹംതിഷ്ഠാമിവൈകുണ്ഠേയോഗിനാം ഹൃദയേനച മദ്ഭക്തായത്രഗായന്തി തത്രതിഷ്ഠാമിനാരദ".

ഭക്തന്മാർ അത്യന്തം ഭക്തിയോടുകൂടി ഭഗവത്ഗുണങ്ങളെ ഗാനം ചെയ്യുന്ന സ്ഥലത്ത് ഭഗവാൻ എല്ലായ്പോഴും വിരാജമാനനായിരിക്കുന്നു. (പ്രകാശിക്കുന്നു) ഭക്തിപൂർവ്വം ഭഗവദ്ഗുണഗാനം ചെയ്തുചെയ്ത് അന്തഃകരണം ഈശ്വരതന്മയമാകുമ്പോൾ ഭഗവാൻ ദർശനം നൽകുന്നു. ഭക്തനും ആ സമയം ഭാവാവേശത്തിൽ ഭഗവാനെ ദർശിക്കാൻ സമർത്ഥനായിത്തീരുന്നു.

അടുത്ത സൂത്രംകൊണ്ട് പരമാത്മ സ്വരൂപനായ ഭഗവാനിലുള്ള ഭക്തിയെ ഉറപ്പിച്ചുപറയുന്നു

**സൂത്രം 81 ഓം ത്രിസത്യസ്യഭക്തിരേവഗരീയസീ ഭക്തിരേവഗരീയസീ.**

അർത്ഥം ഭൂതം, ഭാവി, വർത്തമാനം ഈ മൂന്നു കാലങ്ങളിലും സർവ്വദാ ഭക്തിതന്നെയാണ് ഏററവും ശ്രേഷ്ഠമായിട്ടുള്ളത്. ഭക്തിതന്നെയാണ് ഏററവും ശ്രേഷ്ഠമായിട്ടുള്ളത്.

വ്യാഖ്യാനം: ഈശ്വരലാഭത്തിനുവേണ്ടി ശാസ്ത്രത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള മാർഗ്ഗങ്ങളിൽവച്ച് ഭക്തിമാർഗ്ഗങ്ങളാണ് സർവ്വോപരി സുഗമവും ശ്രേഷ്ഠവും എന്തുകൊണ്ടെന്നാൽ 'ഭക്തിപ്രിയോമാധവ' മററുള്ള സാധനകളെ അനുഷ്ഠിക്കാൻ വളരെ പ്രയാസമുണ്ട് എന്നുമാത്രമല്ല, അവയ്ക്ക് എല്ലാവരും അധികാരികളാകയുമില്ല. എന്നാൽ ഭാവാവേശത്തിൽ ഭഗവാനെ വിളിച്ചാൽ ഭക്തവത്സലൻ ഹൃദയത്തിൽ ആവിർഭവിക്കും. യോഗസാധനകൊണ്ട് യുഗയുഗാന്തരങ്ങളിൽ ലഭിക്കാത്തത് ഭക്തിസാധനകൊണ്ട് മുഹൂർത്തമാത്രയിൽ സിദ്ധിക്കുന്നു. യോഗരാജ്യത്തിൽ അവാങ്മനസഗോചരനായ ഭഗവാൻ ഭക്തിരാജ്യത്തിൽ ഹൃദയംഗമ്യനായിത്തീരുന്നു. അതിനാലാണ് ഭക്തിമാർഗ്ഗം സർവ്വശ്രേഷ്ഠമായ സാധനയെന്ന് നാരദമഹർഷി ഉച്ചസ്വരത്തിൽ ഊർദ്ധ്വബാഹുവായി(കൈ ഉയർത്തിക്കൊണ്ട്) ഘോഷിക്കുന്നത്.

"നയുജ്യമാനയാ ഭക്ത്യാ ഭഗവത്യഖിലാത്മനി
സദൃശോസ്തിശിവഃപന്ഥാ യോഗിനാം ബ്രഹ്മസിദ്ധയേ"

ഭാഗവതം

യോഗികൾക്കു ബ്രഹ്മസിദ്ധിക്കുവേണ്ടി, അഖിലാത്മകനായ ഭഗവാനിൽ വഴിപോലെ ചേർക്കപ്പെട്ടിരിക്കുന്ന ഭക്തിക്കു സമാനമായ, ശുഭമായ വഴി വേറെ ഒന്നും ഇല്ല.

"മോക്ഷസാധനസാമഗ്ര്യാം ഭക്തിരേവഗരീയസി"
'ഭക്ത്യാമാം അഭിജാനാതിയാവാൻ യശ്ചാസ്മിതത്ത്വതഃ
തതോമാം തത്ത്വതോജ്ഞാത്വാവിശതേ തദനന്തരം"
"ബ്രഹ്മഭൂതഃപ്രസന്നാത്മാനശോചതിനകാംക്ഷതി
സ്സമസ്സർവ്വേഷുഭൂതേഷു മത്ഭക്തിംലഭതേപരാം"

ഭഗവൽഗീത

സൂത്രം 82 **ഓം ഗുണമാഹാത്മ്യാസക്തി, രൂപാസക്തി, പൂജാസക്തി, സ്മരണാസക്തി, ദാസ്യാസക്തി, സഖ്യാസക്തി, കാന്താസക്തി, വാത്സല്യാസക്തി, ആത്മനിവേദനാസക്തി, തന്മയതാസക്തി, പരമവിരഹാസക്തി രൂപാ ഏകധാപ്യേകാദശധാഭവതി.**

അർത്ഥം. ഭക്തി ഒരുവിധമായാലും പതിനൊന്നു പ്രകാരത്തിൽ ഭവിക്കുന്നു. അതായതു് 1) ഗുണമാഹാത്മ്യാസക്തി (2) രൂപാസക്തി, 3) പൂജാസക്തി, 4) സ്മരണാസക്തി. 5) ദാസ്യാസക്തി 6) സഖ്യാസക്തി, 7) കാന്താസക്തി, 8) വാത്സല്യാസക്തി, 9) ആത്മനിവേദനാസക്തി, 10) തന്മയതാസക്തി 11) പരമവിരഹാസക്തി.

വ്യാഖ്യാനം. ഭക്തി പരമപ്രേമരൂപയും അമൃതസ്വരൂപയും ആണല്ലൊ? എന്നാൽ ഈ അനുരക്തി—ഈ ആസക്തി—ഭക്തന്മാരുടെ പൂർവ്വജന്മസംസ്കാരം കൊണ്ടുള്ള രുചിഭേദംകൊണ്ടോ ഈശ്വരപ്രേരണകൊണ്ടോ പലവിധത്തിൽ പ്രകാശിക്കുന്നു.

ഒരുവനെ സ്നേഹിച്ചാൽ അവൻെറ സകല കർമ്മങ്ങളും സകല അംഗങ്ങളും നമുക്കു നല്ലതായി തോന്നും. എങ്കിലും ഒരംഗത്തിൻെറ സൗന്ദര്യം അഥവാ ഒരുവിധം കർമ്മം അധികമായി ചിലർ ഇഷ്ടപ്പെടുന്നു. അതുപോലെ ഭക്തന്മാരിൽ ഓരോരുത്തർ ഭഗവാൻെറ സകല ഭാവങ്ങളിലും ആസക്തരെങ്കിലും ഓരോരോ ഭാവങ്ങളെ അധികമായി സ്നേഹിക്കുന്നു. ഇതു് രുചിഭേദത്തിൻെറ ഫലം മാത്രമാണ്.

1. പരീക്ഷിത്തു മഹാരാജാവ്, നാരദമഹർഷി, ഹനമാൻ, പൃഥുമഹ രാജാവ്, (ഇദ്ദേഹം ഹരിഗുണ ശ്രവണത്തിന വേണ്ടി പതിനായിരം വർഷം പ്രാർത്ഥിച്ചു) മുതലായവർ ഗുണമാഹാത്മ്യാസക്തി ഭക്തന്മാരാണ്.

"പ്രഗായതഃസ്വവീര്യാണി
തീർത്ഥപാദഃ പ്രിയശ്രവാഃ
ആഹൂതയിവമേശീഘ്രം
ദർശനം യാതിചേതസി—    (ഭാഗവതം 1-6-34

ഇതു ശ്രീ നാരദൻ വേദവ്യാസനോടു പറഞ്ഞതാണ്.

"യാവത്തവകഥാലോകേ വിചരിഷ്യന്തി പാവനി
താവൽസ്ഥാസ്യാമിമേദിന്യാം തവാജ്ഞാമനുപാലയൻ"
എന്നു് ശ്രീ ഹനുമാനും പറഞ്ഞിരിക്കുന്നു.

2. രൂപാസക്തി   കൃഷ്ണന്റെ ബാലരൂപത്തിൽ നന്ദോപനന്ദയശോദാദികളും, കൈശോരരൂപത്തിൽ ഗോപനാരികാം, പശുപക്ഷികാം ഇവരും രൂപാസക്തഭക്തരാണു്.

3 പൂജാസക്തി   പൃഥുചക്രവർത്തി

4 സ്മരണാസക്തി   പ്രഹ്ലാദൻ

"യാപ്രീതിരവിവേകാനാം വിഷയേഷ്വനപായിനീ
ത്വാമനുസ്മരതസ്സാമേ ഹൃദയാന്മാപസർപ്പതു"

5 ദാസ്യാസക്തി   ഹനുമാൻ, അക്രൂരൻ, വിദുരർ

"വാസുദേവസ്യയേ ഭക്താഃ
ശാന്താസ്തൽഗതമാനസാഃ
തേഷാംദാസസ്യദാസോഽഹം
ഭവേയം ജന്മജന്മനി,'
എന്നു് ശ്രീ വിദുരർ

6 സഖ്യാസക്തി   അർജ്ജുനൻ, ഉദ്ധവർ, സുദാമാവ് ശ്രീദാമൻ മുതലായവർ

"സഖേതിമത്വാപ്രസഭംയദുക്തം
ഹേ കൃഷ്ണ! ഹേ യാദവ, ഹേ സഖേതി"

ഭഗവത്ഗീത

എന്ന് അർജ്ജുനൻ ശ്രീകൃഷ്ണനോടു പറഞ്ഞതായി കാണുന്നു.

7 കാന്താസക്തി വ്രജഗോപികൾ

ഏകാന്തമായ സ്നേഹത്തിന്റെ മാഹാത്മ്യത്താൽ ജ്ഞാനവിജ്ഞാനങ്ങളുടെ അഭാവത്തിലും—അവർ അനന്ത സൽഗതിയെ പ്രാപിച്ചു.

"കൃഷ്ണംവിദുഃപരംകാന്തം"

ഭാഗവതം-ദശമം

8 വാത്സല്യാസക്തി നന്ദൻ, യശോദ, കൗസല്യ ദശരഥൻ, കശ്യപൻ, അദിതി മുതലായവർ.

9 ആത്മനിവേദനാസക്തി ബലിമഹാരാജാവ്

"സർവ്വസ്യാത്മ നിവേദനേബലിരഭൂൽ"

ഭാഗവതം

10 തന്മയതാസക്തി ശിവനു വിഷ്ണുവിങ്കലും, വിഷ്ണുവിനു ശിവങ്കലും അഭേദം പുരാണപ്രസിദ്ധമാണല്ലൊ?

ശ്രീ ശുകനും തന്മയാസക്തനായിരുന്നു.

"യംപ്രവ്രജന്തമനുപേത മപേത കൃത്യം
ദ്വൈപായനോവിരഹകാതര ആജുഹാവ
പുത്രേതി'തന്മയതയാ തരവോഭിനേദുഃ
തംസർവ്വഭൂതഹൃദയം മുനിമാനതോസ്മി"

ശ്രീപ്രഹ്ലാദനും, ശ്രീഹനുമാനും ചിലപ്പോൾ ഈ തന്മയാസക്തി ഉണ്ടായിരുന്നു.

11 വിരഹാസക്തി ഗോപികളും, ഉദ്ധവരും.

സൂത്രം 83 **ഓം ഇത്യേവംവദന്തിജനജല്പനിർഭയാ ഏകമതാ:കുമാരവ്യാസശുകശാണ്ഡില്യഗർഗ്ഗവിഷ്ണു, കൗണ്ഡിന്യശേഷോദ്ധവാരുണിബലിഹനുമദ്‌വിഭീഷണാദയോഭക്ത്യാചാര്യാ:**

അർത്ഥം കുമാരന്മാർ (സനകാദികൾ) വേദവ്യാസൻ, ശുകബ്രഹ്മർഷി, ശാണ്ഡില്യൻ, ഗർഗ്ഗാചാര്യൻ, വിഷ്ണു, കൗണ്ഡിന്യൻ, ശേഷൻ, ഉദ്ധവർ, ആരുണി ബലി, ഹനുമാൻ, വിഭീഷണൻ മുതലായ ഭക്തിമാർഗ്ഗോപദേശികളായ ആചാര്യന്മാർ ജനങ്ങളുടെ (ലൗകികന്മാരുടെ) പരിഹാസത്തെ ഭയപ്പെടാതെ ഒരുപോലെ ഇപ്രകാരം പറയുന്നു.

വ്യാഖ്യാനം സനകാദികൾ നിംബാർക്കമതത്തെ സ്ഥാപിച്ചവരാണ്. ഭക്തിമാർഗ്ഗത്തിലെ പ്രധാനമായ ഒരു പിരിവാണ് ഇതു്. വേദവ്യാസൻ ഭക്തിമാർഗ്ഗോപദേശികളിൽ സർവ്വശ്രേഷ്ഠനെന്നു് സുജ്ഞാതമാണല്ലോ. അദ്ദേഹം തന്നെയാണ് ഇപ്രകാരം പറയുന്നതു്:—

"വേദേരാമായണെചൈവ
പുരാണെ ഭാരതെതഥാ
ആദാവന്തെചമദ്ധ്യേച
ഹരിഃ സർവ്വത്രഗീയതെ"

വേദവ്യാസൻ പുരാണങ്ങളിൽ ഭക്തിമാർഗത്തെ വളരെ വിശദമായി വ്യാഖ്യാനിച്ചിട്ടുണ്ടു്. ശുകബ്രഹ്മർഷി ഭക്തിമാർഗ്ഗത്തിലെ ഒരു പൂജ്യനായ ആചാര്യൻഎന്നുള്ളതിനു തർക്കമില്ലല്ലോ? എന്തുകൊണ്ടെന്നാൽ ഭക്തിരസ പ്രധാന

മായ ശ്രീമത് ഭാഗവതം 'ശുകമുഖാദമൃതദ്രവ സംയുതം' ആണ്. ശാണ്ഡില്യമഹർഷി ഭക്തിമാർഗ്ഗത്തിലെ ഒരു പ്രധാന ആചാര്യൻ ആണെന്ന് അദ്ദേഹത്തിൻെറ ഭക്തി സൂത്രം വായിച്ചാൽ മനസ്സിലാകുന്നതാണ്. ഗർഗ്ഗാചാര്യൻ വാത്സല്യഭക്തിയിലും ദാസ്യഭക്തിയിലും സിദ്ധിയെ പ്രാപി ച്ചിരിക്കുന്നു. തപസ്സുകൊണ്ട് ശിവൻെറ അടുത്തുനിന്നും 64 വിദ്യകളും അഭ്യസിച്ചു. വലിയ ജ്യോതിശ്ശാസ്ത്രജ്ഞനായി രുന്നു. സ്മൃതികാരനായ വിഷ്ണുവും വലിയ ഭക്ത്യാചാ ര്യനായിരുന്നു. കൗണ്ഡിന്യൻ തന്മയതാസക്തിയിൽ സിദ്ധനായിരുന്നു. അനന്തൻെറ ഭക്തി അനിർവ്വചനീയം തന്നെ. അദ്ദേഹം ദാസ്യഭക്തിയെ അവലംബിച്ച് ഭഗ വാൻെറ ദാസനായി ലക്ഷ്മണരൂപത്തിൽ ജനിച്ചു. സങ്കർ ഷണനും അദ്ദേഹംതന്നെയാണ്. ഉദ്ധവരുടെ ഭക്തിയെ പ്പററി എന്താണു പറയേണ്ടതു്? ഇദ്ദേഹം തൻെറ ഭക്തി കൊണ്ട് ഭഗവാൻെറ പ്രിയസഖാവായിത്തീന്നു. ഉപനി ഷത്തുക്കളിൽ പറയുന്ന ഉദ്ദാലക ആരുണി പരമഭക്തനായി രുന്നു. ബലിരാജാവ് സർവ്വസ്വവും ഭഗവാനു നിവേദിച്ചു സിദ്ധനായിത്തീന്നു. ഹനുമാൻ ദാസ്യഭക്തിയുടെ പരാ കാഷ്ഠയെ പ്രാപിച്ചു. വിഭീഷണൻ രാക്ഷസനായിരുന്നിട്ടും ഭഗവാൻെറ സഖാവായിത്തീന്നു. മുൻപറഞ്ഞ ആചാര്യ ന്മാർ ഭക്തിശാസ്ത്രത്തെ നാനാഭാവത്തിൽ (നാനാവർണ്ണം) ഉപ ദേശിച്ചവരാണ്. അവരുടെ മതപ്രകാരം തന്നെയാണ് നാരദമഹർഷിയും ഭക്തിസൂത്രങ്ങൾ രചിച്ചതു്. ഇവർ ലൗകികന്മാരുടെ (സംസാരികളുടെ) പരിഹാസത്തെ വകവെ യ്ക്കാതെ സരളസാഹസരൂപത്തിൽ—പരമോല്ലാസരായി— ഉദ്ഗ്രീവരും, ഊർദ്ധ്വബാഹുക്കളും ആയിട്ട്—ഇപ്രകാരം വീണ്ടുംവീണ്ടും ഭക്തിമാർഗ്ഗത്തെ ഉപദേശിക്കുന്നു:— "ഹേ! ജീവഗണങ്ങളെ! നിങ്ങൾ മംഗളം ഇച്ഛിക്കുന്നു എങ്കിൽ ഭക്തിമാർഗ്ഗത്തെ അവലംബിക്കുക":

സൂത്രം 84 ഓം യ ഇദം നാരദപ്രോക്തം ശിവാനുശാസനം
വിശ്വസിതി ശ്രദ്ധത്തേ സ ഭക്തിമാൻ ഭവതി
സ പ്രേഷ്ഠം ലഭതേ സ പ്രേഷ്ഠം ലഭത ഇതി

അർത്ഥം നാരദമഹർഷിയാൽ പറയപ്പെട്ട ഈ ശിവാനുശാസനത്തെ യാതൊരുത്തൻ വിശ്വസിക്കുകയും ശ്രദ്ധിക്കയും ചെയ്യുന്നുവോ, അവൻ ഭക്തിമാനായിത്തീരുകയും ഏററവും പ്രിയമായ ഫലത്തെ പ്രാപിക്കയും ചെയ്യുന്നു.

വ്യാഖ്യാനം ഭക്തിമാർഗ്ഗത്തെ ഉപദേശിച്ചുകഴിഞ്ഞു. ഇപ്പോൾ തൽഫലം പറയുന്നു. ഭക്തിസാധന കൂടാതെ ഏററവും പ്രിയമായ ഫലം ലഭിക്കയില്ല. നാരദോക്തമായ ഈ സൂത്രത്തെ വിശ്വസിക്കുകയും ശ്രദ്ധിക്കുകയും ചെയ്തു് ഭക്തിമാർഗ്ഗത്തെ അനുഷ്ഠിച്ചാൽ ഭഗവാനെ 'പ്രിയതമ'നായിക്കാണും. ഭഗവാൻ പ്രിയതമനാണെന്നു് ശ്രുതിസിദ്ധമാണ്.

'പ്രേയോവിത്താത് പ്രേയഃപുത്രാത് പ്രേയോഽന്യസ്മാത് സർവ്വസ്മാത് അന്തരതരം യദയമാത്മാ'.

(ബൃഹദാരണ്യകം 1–4–8)

ആത്മാവു് (ഭഗവാൻ) ധനത്തേക്കാളും പ്രിയൻ, പുത്രനേക്കാളും പ്രിയൻ, മററു സമസ്തപ്രിയങ്ങളേക്കാളും പ്രിയതരൻ, സർവ്വോപരി പ്രിയതമൻ.

**ശ്രീനാരദ ഭക്തിസൂത്രം സമാപ്തം**

ശുഭം

